നിയമാനുസൃത അവകാശി ടിയാന്റെ ഭാര്യയായ ടി വീട്ടിൽ ശ്രീമതി ചിന്നമ്മ ചാക്കോ ആണെന്നു കാണിച്ചു് അവകാശ സർട്ടിഫിക്കററിനുവേണ്ടി ബോധിപ്പിച്ചിരുന്ന അപേക്ഷയിൻമേൽ അവകാശ വിചാരണ നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണു പരേതന്റെ അവകാശികൾ എന്നു കണ്ടിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ചിന്നമ്മ ചാക്കോ | ഭാര്യ | 50 |
| 2 | തോമസ് ചാക്കോ | മകൻ | 29 |
| 3 | വർഗ്ഗീസ് ജേക്കബ് | " | 25 |
| 4 | രാജൻ ജേക്കബ് | " | 22 |
| 5 | സൂസൻ ജേക്കബ് | മകൾ | 19 |

ഇതിൽ രണ്ടു മുതൽ അഞ്ചുവരെയുള്ള കക്ഷികൾ തങ്ങൾക്കുള്ള അവകാശം ഒന്നാം കക്ഷിക്കുവേണ്ടി ഒഴിഞ്ഞു മൊഴി കൊടുത്തിട്ടുള്ളതാണ്. ആയതിനാൽ പ്രസ്തുത തുക ഗവൺമെന്റിൽനിന്നും വാങ്ങിയെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി പരേതന്റെ ഭാര്യയായ ടി വീട്ടിൽ ശ്രീമതി ചിന്നമ്മ ചാക്കോ ആണെന്നു കാണിച്ചു ഒരവകാശ സർട്ടിഫിക്കററു കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റു ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. അവധി കഴിഞ്ഞും തപാൽമാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, കുന്നത്തൂർ.

സി. കെ. വിശ്വനാഥൻ,
തഹശീൽദാർ.

## Pathanapuram Taluk

പത്തനാപുരം താലൂക്കാഫീസിൽനിന്നും പരസ്യപ്പെടുത്തുന്നത്.

No. സി2-3648/82. 1982 ജൂൺ 28.

പത്തനാപുരം താലൂക്കിൽ പട്ടാഴി വില്ലേജിൽ താഴൂർ മുറിയിൽ, കുഴക്കോടു പടിഞ്ഞാററിൻകര പുത്തൻ വീട്ടിൽ ശ്രീ. ചെല്ലപ്പനാചാരി 25-10-1981-ൽ മരിച്ചുപോയതായും ടിയാന് മരയ്ക്കാർ മോട്ടേഴ്സ് ലിമിറ്റഡിൽ നിന്നും കിട്ടുവാനുള്ള 2500 രൂപയിൽ താഴെ വരുന്ന തുകയും കേരളാ സ്റേററ് ഫിനാൻഷ്യൽ എൻറർ പ്രൈസസ് ലിമിററഡ് H. P. യൂണിററ് തൃശ്ശൂർ എന്ന സ്ഥാപനത്തിൽ നിന്നും കിട്ടുവാനുള്ള റിക്കാർഡുകളും തിരിച്ചു കിട്ടുന്നതിനും ഒരു അവകാശ സർട്ടിഫിക്കററു കിട്ടണമെന്ന് കാണിച്ചു പരേതന്റെ ഭാര്യ ശ്രീമതി എൻ. മല്ലാക്ഷി അമ്മാൾ സമർപ്പിച്ച അപേക്ഷയിൻമേൽ പട്ടാഴി വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ താഴെ പറയുന്നവർ അവകാശികളാണെന്ന് കാണുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | മല്ലാക്ഷിഅമ്മാൾ | ഭാര്യ | 48 |
| 2 | ലീലാമണി | മകൾ | 26 |
| 3 | മോഹനൻ | മകൻ | 24 |
| 4 | തങ്കമണി | മകൾ | 20 |
| 5 | രാജേന്ദ്രൻ | മകൻ | 14 |

5-ാം അവകാശി മൈനറും മാതാവിന്റെ സംരക്ഷണയിലുമാണ്. 2 മുതൽ 4 വരെ അവകാശി അവർക്കുള്ള അവകാശം അപേക്ഷക പേരിൽ ഒഴിഞ്ഞുകൊടുത്ത് കൊണ്ട് രേഖാമൂലം മൊഴി ബോധിപ്പിച്ചിട്ടുണ്ട്. അതിനാൽ അപേക്ഷകയും പരേതന്റെ ഭാര്യയുമായ ശ്രീമതി മല്ലാക്ഷിഅമ്മാൾ പരേതന്റെ അവകാശിയാണെന്ന് കാണിച്ച് ഒരു സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരളാ ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരാക്കിക്കൊള്ളണം. തപാൽ മാർഗ്ഗം കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

പത്തനാപുരം.

എം. ജോർജ്ജ് ഈപ്പൻ,
തഹശീൽദാർ.

## Pathanamthitta Taluk

പരസ്യം

ബി6-2314/82. 1982 ജൂൺ 18.

പത്തനംതിട്ട താലൂക്കിൽ പെരുനാടു വില്ലേജിൽ നല്ലൂർ പുത്തൻ വീട്ടിൽ [illegible] മരിച്ചുപോയി എന്നും ടിയാന് ഇലക്ട്രിസിറ്റി ബോർഡിൽ നിന്നും കിട്ടുവാനുള്ള [illegible] വാങ്ങുന്നതിനു ഒരു അവകാശ സർട്ടിഫിക്കററു കിട്ടണമെന്നും കാണിച്ച് പരേതന്റെ ഭാര്യ ശ്രീമതി ലക്ഷ്മി ബോധിപ്പിച്ച അപേക്ഷ പെരുനാടു വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിച്ചു വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ പരേതന്റെ അവകാശികൾ താഴെ പേരുവിവരം പറയുന്നവർ ആണെന്നു അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതനുമായുള്ള ബന്ധം |
|---|---|---|
| 1 | ലക്ഷ്മി | ഭാര്യ |
| 2 | വാസുദേവൻ | മകൻ |
| 3 | സുരേന്ദ്രൻ | " |
| 4 | രാധാമണി | മകൾ |

മക്കൾ മൂന്നുപേരും മേൽപറഞ്ഞ ഇനത്തിൽ കിട്ടുവാനുള്ള ആനുകൂല്യങ്ങൾ, പരേതന്റെ ഭാര്യയും ശേഷം പേരുകാരുടെ മാതാവുമായ ശ്രീമതി ലക്ഷ്മി വാങ്ങുന്നതിനു സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. ആകയാൽ മേൽപറഞ്ഞ ഇനത്തിൽ കിട്ടുവാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിനു ഒരു അവകാശ സർട്ടിഫിക്കററ് ശ്രീമതി ലക്ഷ്മി പേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയതു പരസ്യം ഗസററിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം.

താമസിച്ചും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ല.

താലൂക്കാഫീസ്, പത്തനംതിട്ട.

(ഒപ്പ്)
തഹശീൽദാർ.

# ALLEPPEY DISTRICT

## Karthigapally Taluk

പരസ്യം

(1)

നമ്പർ എച്ച്. എസ്. സി. 10/82. 1982 ജൂൺ 29.

കാർത്തികപ്പള്ളി താലൂക്കിൽ കുമാരപുരം വില്ലേജിൽ പൊത്തപ്പള്ളി തെക്കുംമുറിയിൽ അനന്തപുരത്ത് കൊട്ടാരത്തിൽ രുഗ്മിണി ജി വർമ്മ തന്റെ ഭർത്താവ് ടിയിൽ ഡോക്ടർ എം. ആർ. ഗോദവർമ്മ 14-2-1982-ൽ മരിച്ചുപോയി എന്നും പരേതൻ ആലപ്പുഴ സബ് ട്രഷറിയിൽ റനി. എസ്.ബി. 28-ാം നമ്പരിൽ നിക്ഷേപിച്ചിട്ടുള്ള 2183 രൂപ 38 പൈസയും പലിശയും തിരികെ വാങ്ങുന്നതിന് അവകാശസർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ കുമാരപുരം വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി. ഡോക്ടർ എം. ആർ. ഗോദവർമ്മ 14-2-1982-ൽ മരിച്ചുപോയി എന്നും അവകാശികളായി ഭാര്യ രുഗ്മിണി ജി വർമ്മ മക്കൾ മൈനറുകളായ നന്ദകുമാർ, അനിൽകുമാർ, ജയദീപ്കുമാർ മാതാവ് തൃക്കേട്ടനാൾ സർവ്വമംഗല തമ്പുരാട്ടി എന്നി

അഞ്ചുപേർ മാത്രമേയുള്ളു എന്നും അറിവായിരിക്കുന്നതിനാൽ പരേതന് മുകളിൽ പറഞ്ഞ തുക വാങ്ങുന്നതിന് അവകാശികൾ ഭാര്യ രുഗ്മിണി ബി, വർമ്മ മക്കൾ മൈനറുകൾ നന്ദകുമാർ, അനിൽകുമാർ, ജയദീപ്കുമാര മാതാവ് തൃക്കേട്ടനാൾ സർവ്വമംഗലം തമ്പുരാട്ടി എന്നി അഞ്ചുപേർ മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കറ്റു കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ബോധിപ്പിക്കുന്നതിനുവേണ്ടി ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചു കൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(2)

നമ്പർ എച്ച്. എസ്. സി. 30/82. 1982 ജൂൺ 26.

കാർത്തികപ്പള്ളി താലൂക്കിൽ കായംകുളം വില്ലേജിൽ ചിറക്കടവം മുറിയിൽ പൂശാരി ബംഗ്ലാവിൽ എം. രാജി തന്റെ മാതാവ് തങ്കമ്മ 28-8-1980-ൽ മരിച്ചുപോയി എന്നും പരേത സിൻഡിക്കേറ്റ് ബാങ്കിന്റെ കായംകുളം ശാഖയിൽ നിക്ഷേപിച്ചിട്ടുള്ള 774 രൂപയും ചില്ലറ പൈസയും വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ കായംകുളം വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി തങ്കമ്മ 28-8-1980-ൽ മരിച്ചുപോയി എന്നും അവകാശികളായി ഭർത്താവ് മാത്യു മകൻ രാജു എന്നീ രണ്ടുപേരിൽ ഭർത്താവ് മാത്യു 24 വർഷങ്ങൾക്കു മുമ്പ് വിവാഹബന്ധം ഒഴിഞ്ഞുപോയിരിക്കുന്നതിനാൽ അവകാശി മകൻ രാജു മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(3)

നമ്പർ H. S. C. 19/82. 1982 ജൂലൈ 7.

കാർത്തികപ്പള്ളി താലൂക്കിൽ മുതുകുളം വില്ലേജിൽ മുതുകുളം തെക്കും മുറിയിൽ കണ്ടത്തിൽ വീട്ടിൽ പൊന്നമ്മ തന്റെ ഭർത്താവ് ടിയിൽ എം. ബേബി 12-1-1982-ൽ മരിച്ചുപോയി എന്നും പരേതന് സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ കായംകുളം ശാഖയിൽ പണയംവച്ചിട്ടുള്ള 1,000 രൂപായുടെ സ്വർണ്ണഉരുപ്പടികൾ തിരികെ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ മുതുകുളം വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിവരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി എം. ബേബി 12-1-1982-ൽ മരിച്ചുപോയി എന്നും അവകാശികളായി ഭാര്യ പി. പൊന്നമ്മ, മക്കൾ മൈനറുകൾ ലാലി, ലാലു, ലാലചന്ദ്രൻ, മാതാവ് ചിന്നമ്മ, പിതാവ് മത്തായി എന്നീ ആറുപേരിൽ മാതാപിതാക്കളുടെ അവകാശം രേഖാമൂലം പി. പൊന്നമ്മയ്ക്ക് ഒഴിഞ്ഞുകൊടുത്തിരിക്കുന്നു എന്നും അറിവായിരിക്കുന്നതിനാൽ പരേതൻ പണയം വച്ചിട്ടുള്ള സ്വർണ്ണഉരുപ്പടികൾ തിരികെ വാങ്ങുന്നതിന് സ്വന്തനിലയിലും മൈനർമക്കൾക്കുവേണ്ടിയും ഭാര്യ പി. പൊന്നമ്മ മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(4)

നമ്പർ. H. S. C. 1/82. 1982 ജൂലൈ 7.

കാർത്തികപ്പള്ളി താലൂക്കിൽ കണ്ടല്ലൂർ വില്ലേജിൽ കണ്ടല്ലൂർ തെക്കും മുറിയിൽ നെടിയലിക്കിഴക്കതിൽ എൻ. അപ്പുക്കുട്ടൻ തന്റെ പിതാവ് എൻ. നാണു 17-5-1977-ൽ മരിച്ചുപോയി എന്നും പരേതൻ നടത്തിക്കൊണ്ടിരുന്ന 75-ാം നമ്പർ റേഷൻ കടയുടെ നിക്ഷേപതുക കടയിൽ നീക്കിയിരുപ്പുണ്ടായിരുന്ന സാധനങ്ങളുടെ വില പെൻഷൻകുടിശ്ശിക എന്നി ഇനങ്ങളിൽ 2,500 രൂപയിൽ താഴെയുള്ള തുകവാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ കണ്ടല്ലൂർ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി എൻ. നാണു 17-5-1977-ൽ മരിച്ചുപോയി എന്നും അവകാശികളായി ഭാര്യ ലക്ഷ്മിക്കുട്ടി, മക്കൾ പ്രതാപൻ, പ്രസന്നൻ, പ്രസന്ന, മരിച്ചുപോയ ആദ്യ ഭാര്യ മീനാക്ഷിയിൽ ജാതരായിട്ടുള്ള മക്കൾ എം. ലളിതാഭായി, മഹിളാമണി, അപ്പുക്കുട്ടൻ, രത്നകുമാരി, ജനചന്ദ്രൻ, ചന്ദ്രികാദേവി എന്നി പത്തുപേർ മാത്രമേയുള്ളു എന്നും ഭാര്യ ലക്ഷ്മിക്കുട്ടി മക്കൾ ലളിതാഭായി, പ്രതാപൻ, പ്രസന്ന, രത്നകുമാരി, ചന്ദ്രികാദേവി എന്നിവരുടെ അവകാശം അപ്പുക്കുട്ടന് രേഖാമൂലം ഒഴിഞ്ഞുകൊടുത്തിരിക്കുന്നുഎന്നും അറിവായിരിക്കുന്നതിനാൽ പരേതന് മുകളിൽ പറഞ്ഞ തുക വാങ്ങുന്നതിന് അവകാശികൾ മക്കൾ പ്രസന്നൻ, എം. അപ്പുക്കുട്ടൻ, മഹിളാമണി, ജനചന്ദ്രൻ എന്നി നാലുപേർ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(5)

നമ്പർ എച്ച്. എസ്. സി. 31/82. 1982 ജൂൺ 29.

കാർത്തികപ്പള്ളി താലൂക്കിൽ ചേപ്പാട് വില്ലേജിൽ വല്ല്യകുഴി മുറിയിൽ തെരുവിൽ തെക്കതിൽ കാർത്ത്യായനി തന്റെ ഭർത്താവ് ടിയിൽ കുമാരൻ 23-6-1979-ൽ മരിച്ചുപോയി എന്നും പരേതൻ നടത്തിക്കൊണ്ടിരുന്ന 200-ാം നമ്പർ മീൻ ലൈസൻസ് മാററുന്നതിന് അവകാശ സർട്ടിഫിക്കറ്റിനുവേണ്ടി ബോധിപ്പിച്ച അപേക്ഷ ചേപ്പാട് വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി കുമാരൻ 23-6-1979-ൽ മരിച്ചുപോയി എന്നും അവകാശികളായി ഭാര്യ കാർത്ത്യായനി മക്കൾ വിജയകുമാരി, ശശി, മൈനറുകൾ കൃഷ്ണകുമാർ, സുനിൽകുമാർ, പുഷ്പകുമാരി എന്നീ ആറുപേർ പേർ മാത്രമേയുള്ളു എന്നും മൈനർ മക്കൾ മാതാവിന്റെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നു എന്നും വിജയകുമാരി, ശശി എന്നിവരുടെ അവകാശം മാതാവിന് രേഖാമൂലം ഒഴിഞ്ഞും കൊടുത്തിരിക്കുന്നതിനാൽ മുകളിൽപറഞ്ഞ ലൈസൻസിന്റെ അവകാശി ഭാര്യ കാർത്ത്യായനി മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(6)

നമ്പർ. എച്ച്. എസ്. സി. 88/81. 1982 ജൂൺ 29.

കാർത്തികപ്പള്ളിതാലൂക്കിൽ പുതുപ്പള്ളി വില്ലേജിൽ തെക്കു കൊച്ചു മുറിയിൽ കൈപ്പള്ളി തറയിൽ ഗൗരിയമ്മ ശാരദാമ്മ തന്റെ ഭർത്താവ് കൃഷ്ണപുരം വില്ലേജിൽ കൃഷ്ണപുരം മുറിയിൽ കോലേത്തു കുററിയിൽവീട്ടിൽ രാഘവൻ പിള്ള 22-9-1970-ൽ മരിച്ചുപോയി എന്നും പരേതന് കൊല്ലം സബ് കോടതിയിൽ ഒ. എ. ആർ. 50/79-ാം നമ്പർ കേസിൽ 833 രൂപ 55 പൈസ പൊന്നും വില വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ പുതുപ്പള്ളി വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി രാഘവൻ പിള്ള 22-9-1970-ൽ മരിച്ചുപോയി എന്നും അവകാശികളായി ഭാര്യ ഗൗരിയമ്മ ശാരദാമ്മ മക്കൾ

ഉഷയമ്മ, രമയമ്മ എന്നീ മൂന്നുപേർ മാത്രമായുള്ളുവെന്നും മക്കൾ രണ്ടുപേരും അവരുടെ അവകാശം രേഖാമൂലം മാതാവിന് കൊടുത്തിരിക്കുന്നു എന്നും അറിവായിരിക്കുന്നതിനാൽ പരേതന്റെ അവകാശി ഭാര്യ ഗൗരിയമ്മ ശാരദാമ്മ മാത്രമാണെന്നു കാണിച്ചു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
കാർത്തികപ്പള്ളി.

എം. കെ. നാരായണൻ,
തഹശിൽദാർ.

## Ambalapuzha Taluk

അമ്പലപ്പുഴ താലൂക്കാഫീസിൽനിന്നും പരസ്യം ചെയ്യുന്നത്.

നമ്പർ സി3.4003/82. 1982 ജൂൺ 30.

അമ്പലപ്പുഴ താലൂക്കിൽ ആലപ്പുഴ കിഴക്ക് വില്ലേജിൽ കളർകോട് വാർഡിൽ ലക്ഷ്മി ഭവനത്തിൽ (ഹൗസ് നമ്പർ 11/495) കെ. ലക്ഷ്മി അവകാശ സർട്ടിഫിക്കറ്റിനുവേണ്ടി ബോധിപ്പിച്ച അപേക്ഷയെക്കുറിച്ച് ആലപ്പുഴ കിഴക്ക് വില്ലേജ് ആഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിലും ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും അപേക്ഷകയുടെ മകനായ പി. വി. വാമദേവൻ 17-6-1981-ൽ മരിച്ചുപോയതായി അറിയുവാൻ കഴിയുന്നു. അപേക്ഷകയായ ശ്രീമതി കെ. ലക്ഷ്മിയുടെ ഭർത്താവ് ടിയിൽ ശ്രീ. വാവ 3 വർഷങ്ങൾക്കു മുമ്പ് മരിച്ചുപോയിട്ടുള്ളതും ടി വാവയുടെ മരണത്തിനുശേഷം അപേക്ഷകയായ ശ്രീമതി കെ. ലക്ഷ്മി പുനർവിവാഹം ചെയ്തിട്ടില്ലാത്തതുമാണ്. ടി വാവയുടേയും ലക്ഷ്മിയുടേയും ദാമ്പത്യജീവിതത്തിൽ മരിച്ചുപോയ ശ്രീ പി.വി. വാമദേവനടക്കം 10(പത്ത്)മക്കളാണ് ഉള്ളത്. പരേതനായ വാമദേവന്റെ അനന്തരാവകാശികളായി താഴെ പറയുന്ന അംഗങ്ങളാണുള്ളത്.

| | | | വയസ് |
|---|---|---|---|
| 1 | കെ. ലക്ഷ്മി | മാതാവ് | 60 |
| 2 | പ്രഭാകരൻ | സഹോദരൻ | 42 |
| 3 | സുധാകരൻ | ,, | 41 |
| 4 | പുഷ്കരൻ | ,, | 38 |
| 5 | മാലതി | സഹോദരി | 36 |
| 6 | ഹരിദാസ് | സഹോദരൻ | 34 |
| 7 | ഗോപാലകൃഷ്ണൻ | ,, | 33 |
| 8 | വനജാക്ഷി | സഹോദരി | 30 |
| 9 | പുഷ്പവല്ലി | ,, | 27 |
| 10 | ഉഷ | ,, | 22 |

ഇതിൽ ഒന്നാം പേരുകാരിയുടെ മകനും 2 മുതൽ 9 വരെ പേരുകാരുടെ ഇളയ സഹോദരനും 10-ാം പേരുകാരിയുടെ മൂത്ത സഹോദരനുമാണ് പരേതനായ പി. വി. വാമദേവൻ. പരേതൻ കേരളാ സ്റ്റേറ്റ് വാട്ടർ ട്രാൻസ്പോർട്ട് ഡിപ്പാർട്ടുമെന്റിൽ പാഴ്സൽ ഏജൻസി എടുക്കുന്നതിനുവേണ്ടി ഡിപ്പോസിറ്റു ചെയ്തിട്ടുള്ള 1,500 രൂപ (ആയിരത്തി അഞ്ഞൂറ്)തിരികെ വാങ്ങുന്നതിനുള്ള അവകാശ സർട്ടിഫിക്കറ്റ് ശ്രീമതി കെ. ലക്ഷ്മിയുടെ പേരിൽ കൊടുക്കുന്നതിന് മേക്കളായ രണ്ടുമുതൽ പത്തുവരെ പേരുകാർ സമ്മതിച്ച് മൊഴി നല്കിയിട്ടുള്ളതിനാൽ പരേതനായ ശ്രീ. പി. വി. വാമദേവന് കേരളാ വാട്ടർ ട്രാൻസ്പോർട്ട് ഡിപ്പാർട്ടുമെന്റിൽനിന്നും കിട്ടുവാനുള്ള ഡിപ്പോസിറ്റു തുക 1,500 രൂപ കൈപ്പറ്റുന്നതിനുള്ള അവകാശ സർട്ടിഫിക്കറ്റ് അപേക്ഷകയായ ശ്രീമതി ലക്ഷ്മിയുടെ പേരിൽ കൊടുക്കുന്നതിന് ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയവ ഈ പരസ്യം പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

അമ്പലപ്പുഴ,
ആലപ്പുഴ.

എം. ശ്രീധരൻ നായർ,
തഹശിൽദാർ.

## Kuttanad Taluk

പരസ്യം

എ2-3207/82. 1982 ജൂൺ 29.

കൈനകരി വില്ലേജിൽ കുട്ടമംഗലം മുറിയിൽ തട്ടാന്തറച്ചിറ വീട്ടിൽ റ്റി. ഇ. പ്രഭാകരൻ 12-3-1982-ൽ മരിച്ചുപോയിട്ടുള്ളതിനാൽ ടിയാന്റെ പേരിലുള്ള റൈസ് മിൽ ലൈസൻസ് (51/കുട്ടനാട്) മാറ്റിക്കിട്ടുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് ടിയാന്റെ മകൻ റ്റി. പി. സുധീർ ഈ ആഫീസിൽ സമർപ്പിച്ച അപേക്ഷ കൈനകരി വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ടിയിൽ റ്റി. ഇ. പ്രഭാകരൻ 12-3-1982-ൽ മരിച്ചുപോയിട്ടുള്ളതും പരേതന് താഴെ പറയുന്ന അവകാശികൾ മാത്രമുള്ളതുമാകുന്നു.

| | | |
|---|---|---|
| 1 | തങ്കമ്മ | ഭാര്യ |
| 2 | റ്റി. പി. സുപ്രഭ | മകൾ |
| 3 | റ്റി. പി. സുശീല | ,, |
| 4 | റ്റി. പി. സുനിത | ,, |
| 5 | റ്റി. പി. സുവർണ്ണ | ,, |
| 6 | റ്റി. പി. സുരേഷ് | മകൻ |
| 7 | റ്റി. പി. സുധീർ | ,, |

റൈസ് മിൽ ലൈസൻസ് മേൽവിവരിച്ച 7-ാം പേരുകാരന് നൽകുവാൻ 1 മുതൽ 6 വരെ പേരുകാർ അധികാരപ്പെടുത്തി സമ്മതിച്ചിട്ടുള്ളതിനാൽ കൈനകരി വില്ലേജിൽ കുട്ടമംഗലം മുറിയിൽ തട്ടാന്തറച്ചിറ പരേതനായ റ്റി. ഇ. പ്രഭാകരന്റെ പേരിലുള്ള 51/കുട്ടനാട് നമ്പർ റൈസ്മിൽ ലൈസൻസ് മാറ്റി കിട്ടുന്നതിനുള്ള നിയമാനുസൃത അവകാശി ടിയിൽ പരേതന്റെ പുത്രൻ റ്റി. പി. സുധീർ ആണെന്നു കാണിച്ച് ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ആയത് ഈ പരസ്യം കേരളാ ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം നേരിട്ടു ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
കുട്ടനാട്.

(ഒപ്പ്)
തഹശിൽദാർ.

## Chengannur Taluk

പരസ്യം

(1)

SR. 30/82. 1982 ജൂലൈ 13.

ചെങ്ങന്നൂർ താലൂക്കിൽ, ചെറിയനാട് വില്ലേജിൽ കോടമ്പള്ളിൽ വീട്ടിൽ ശ്രീമതി ഏളച്ചമ്മ ചാണ്ടി, തന്റെ ഭർത്താവായിരുന്ന പി. ജെ. ചാണ്ടി 23-7-1980-ൽ മരിച്ചുപോയി എന്നും ടിയാന്റെ പേരിൽ മാവേലിക്കര സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിൽ 3406-ാം നമ്പർ അക്കൗണ്ടിൽ ഡിപ്പോസിറ്റുള്ള 737 രൂപ 70 പൈസയും അതിന്റെ പലിശയും കൈപ്പറ്റുന്നതിലേക്ക് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്ന് കാണിച്ച് ബോധിപ്പിച്ചിരുന്ന അപേക്ഷയിന്മേൽ ചെറിയനാട് വില്ലേജ് ആഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിച്ച് റിക്കാർഡുകൾ വരുത്തി പരിശോധിച്ചതിൽ പരേതന്റെ അനന്തരാവകാശികളായി താഴെ പേരു പറയുന്നവർ ഉള്ളതായി കാണുന്നു.

| | | | |
|---|---|---|---|
| 1 | ഏളച്ചമ്മ ചാണ്ടി | പരേതന്റെ ഭാര്യ | |
| 2 | കുഞ്ഞുകുഞ്ഞമ്മ | ,, | മകൾ |
| 3 | കെ. സി. ജോൺ | ,, | മകൻ |
| 4 | ലിസി ചാണ്ടി | ,, | മകൾ |

| | | |
|---|---|---|
| 5 | ത്രേസ്യാ | പരേതന്റെ മകൾ |
| 6 | അമ്മിണി | ,, ,, |
| 7 | മോളി | ,, ,, |

ഇവരിൽ 2-ഉം, 5-ഉം, 6-ഉം, 7-ഉം പേരുകാർ മതാചാര പ്രകാരം വിവാഹിതരായി വേറെ താമസക്കാരും അവിവാഹിതയായ മകൾ ലിസിയും, മകൻ കെ. സി. ജോണും അവരുടെ അവകാശം ഒഴിഞ്ഞ് പരേതന്റെ പേരിലുള്ള ടി തുക കൈപ്പറ്റുന്നതിന് 1-ാം പേരുകാരി ഏലിച്ചമ്മ ചാണ്ടിയെ അനുവദിച്ച് മൊഴി നൽകിയിട്ടുള്ളതുമാണ്. ആകയാൽ പരേതനായ പി. ജെ. ചാണ്ടിയുടെ പേരിലുള്ള ടി തുക കൈപ്പറ്റുന്നതിനുള്ള നിയമാനുസൃത അവകാശി ശ്രീമതി ഏലിച്ചമ്മ ചാണ്ടി ആണെന്ന് കാണിച്ച് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് പരസ്യ തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ ഹാജരാക്കിക്കൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മുഖേനയും കിട്ടുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

(2)

SR. 28/82. 1982 ജൂലൈ 13.

ചെങ്ങന്നൂർ താലൂക്കിൽ കുരട്ടിശ്ശേരി വില്ലേജിൽ പാവുക്കര മുറിയിൽ, മുളമൂട്ടിൽ പുത്തൻ പുരയ്ക്കൽ ശ്രീ. തോമസ് ഏബ്രഹാം, തന്റെ പിതാവായിരുന്ന ടിയാൽ പി. മ. തോമസ് 22-5-1982-ൽ മരിച്ചുപോയി എന്നും ടിയാന്റെ പേരിൽ ഇലക്ട്രിസിറ്റി ബോർഡിൽ വച്ചിട്ടുള്ള ബോണ്ട് തുക, (2,500 രൂപയിൽ താഴെയുള്ളത്) കൈപ്പറ്റുന്നതിലേക്ക് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്ന് കാണിച്ച് ബോധിപ്പിച്ചിരുന്ന അപേക്ഷയിൻമേൽ കുരട്ടിശ്ശേരി വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിച്ച് റിക്കാർഡുകൾ വരുത്തി പരിശോധിച്ചതിൽ പരേതന്റെ അനന്തരവകാശികളായി താഴെ പേരുപറയുന്നവർ ഉള്ളതായി കാണുന്നു.

| | | | |
|---|---|---|---|
| 1 | മറിയാമ്മ തോമസ് | പരേതന്റെ ഭാര്യ | |
| 2 | തോമസ് ഏബ്രഹാം | ,, | മകൻ |
| 3 | സാറാമ്മ തോമസ് | ,, | മകൾ |
| 4 | കുഞ്ഞമ്മ ഇടുക്കുള | ,, | ,, |
| 5 | ലീലാമ്മ ജോസഫ് | ,, | ,, |
| 6 | ലില്ലിക്കുട്ടി ജോസഫ് | ,, | ,, |
| 7 | ലിസി ചാണ്ടി | ,, | ,, |

ഇവരിൽ ഒന്നും മൂന്നും പേരുകാർ പരേതന്റെ പേരിലുള്ള ടി ബോണ്ടു തുക കൈപ്പറ്റുന്നതിന് രണ്ടാം പേരുകാരനെ ചുമതലപ്പെടുത്തി മൊഴി നൽകിയിട്ടുള്ളതിനാലും നാല് മുതൽ ഏഴു വരെ പേരുകാർ വിവാഹിതരായി വേറെ താമസക്കാരും ആകുന്നു. ആകയാൽ പരേതനായ പി. മ. തോമസിന്റെ പേരിൽ ഇലക്ട്രിസിറ്റി ബോർഡിൽ നിന്നും കിട്ടുവാനുള്ള ടി തുക കൈപ്പറ്റുന്നതിനുള്ള നിയമാനുസൃത അവകാശി ശ്രീ. തോമസ് ഏബ്രഹാം ആണെന്ന് കാണിച്ച് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് പരസ്യ തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ ഹാജരാക്കിക്കൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മുഖേനയും കിട്ടുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, (ഒപ്പ്)
ചെങ്ങന്നൂർ. തഹശീൽദാർ.

---

## Thiruvalla Taluk

പരസ്യം

(1)

സി3-4233/82. 1982 ജൂലായ് 17.

തിരുവല്ലാ താലൂക്കിൽ മല്ലപ്പള്ളി വില്ലേജിൽ പുതിയമഠത്തിൽ ശ്രീ. വാസുദേവ പണിക്കർ 5-2-1981-ൽ മരിച്ചുപോയിട്ടുള്ളതായും ടിയാന്റെ പേരിൽ പെൻഷൻ കുടിശ്ശികയിനത്തിൽ 786 രൂപ കിട്ടുന്നതിനുവേണ്ടി അവകാശസർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ ടി വീട്ടിൽ പി. കെ. ഭവാനിഅമ്മ സമർപ്പിച്ച അപേക്ഷ മല്ലപ്പള്ളി വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടിയാന്റെ അവകാശികളായി

| | | | വയസ് |
|---|---|---|---|
| 1 | പി. കെ. ഭവാനിയമ്മ. | ഭാര്യ | |
| 2 | കുമാരി ബി. ലത | മകൾ | 29 |
| 3 | വി. രമേശ് | മകൻ | 27 |
| 4 | വി. സന്തോഷ് | ,, | 20 |

എന്നിവർ മാത്രമുള്ളതായി കാണുന്നു. മകൾ കുമാരി ബി. ലത വിവാഹിതയായി ഭർതൃഗൃഹത്തിൽ താമസിക്കുന്നതായും വി. രമേശ് കമ്പനി ജോലിയാണെന്നും വി. സന്തോഷ് വിദ്യാഭ്യാസം ചെയ്തു വരുന്നതായും അറിയുന്നു. മക്കൾ 3 പേരും ടി തുക വാങ്ങുന്നതിലേക്ക് അവർക്കുള്ള അവകാശം മാതാവ് പി. കെ. ഭവാനിയമ്മയ്ക്ക് കൊടുക്കുന്നതിലേക്ക് സമ്മതിച്ച് മൊഴി തന്നിട്ടുള്ളതാണ്. ആകയാൽ ശ്രീ. പി. കെ. വാസുദേവപണിക്കരുടെ പേരിൽ പെൻഷൻ കുടിശ്ശികയിനത്തിൽ കിട്ടുവാനുള്ള 786 രൂപ വാങ്ങുന്നതിനുള്ള നിയമാനുസൃതമായ അവകാശി ടിയാന്റെ ഭാര്യ പി. കെ. ഭവാനിയമ്മയാണെന്ന് കാണിച്ച് അവകാശസർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം തഹശീൽദാർ മുമ്പാകെ ഹാജരായി ബോധിപ്പിച്ചു കൊള്ളണം. കാലാവധി കഴിഞ്ഞും തപാലിലും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

സി3-5039/82. (2) 1982 ജൂലൈ 2.

തിരുവല്ലാ താലൂക്കിൽ കടപ്ര വില്ലേജിൽ നിരണം വടക്കുംഭാഗം മുറിയിൽ തോട്ടാപ്പള്ളിൽ ശ്രീ. റ്റി. എൻ. കൃഷ്ണൻനായർ പമ്പാ റിവർ ഫാക്ടറിയിൽ ജോലി നോക്കിവരവെ 15-1-1932-ൽ നിര്യാതനായി എന്നും ടിയാന്റെ പേരിൽ പമ്പാ റിവർ ഫാക്ടറിയിൽ നിന്നും ആനുകൂല്യങ്ങളായി കിട്ടാനുള്ള 5000 രൂപയിൽ താഴെ വരുന്ന തുക വാങ്ങുന്നതിനുവേണ്ടി അവകാശസർട്ടിഫിക്കറ്റ് നൽകണമെന്നുകാണിച്ച് ടിയാന്റെ ഭാര്യ ടി വീട്ടിൽ പാർവ്വതിയമ്മ സമർപ്പിച്ച അപേക്ഷ കടപ്ര വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടിയാന്റെ അവകാശികളായി

| | | | വയസ് |
|---|---|---|---|
| 1 | പാർവതിയമ്മ | ഭാര്യ | 51 |
| 2 | രാജമ്മ | മകൾ | 38 |
| 3 | രമണി | ,, | 29 |
| 4 | ഇന്ദിര | ,, | 26 |
| 5 | സരോജനി | ,, | 21 |
| 6 | നന്ദകുമാർ | മകൻ | 23 |

എന്നിവർ മാത്രമുള്ളതായും 2 മുതൽ 6 വരെയുള്ള കക്ഷികൾ ടി തുക കൈപ്പറ്റുന്നതിനുള്ള അവകാശം ടി പാർവതിക്ക് നൽകുന്നതു സമ്മതിച്ച് മൊഴി തന്നിട്ടുണ്ട്. ടി കൃഷ്ണൻ നായരുടെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല.

ആകയാൽ പരേതനായ ശ്രീ. റ്റി. എൻ. കൃഷ്ണൻ നായരുടെ പേരിൽ പമ്പാ റിവർ ഫാക്ടറിയിൽനിന്നും ആനുകൂല്യങ്ങളായി കിട്ടാനുള്ള 5000 രൂപയിൽ താഴെ വരുന്ന തുക വാങ്ങുന്നതിനുള്ള നിയമാനുസൃതമായ അവകാശി ടിയാന്റെ ഭാര്യ പാർവതിയമ്മയാണെന്ന് കാണിച്ച് അവകാശസർട്ടിഫിക്കറ്റ് നൽകുന്നതിൽ മററ് ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം ഈ ആഫീസിൽ ബോധിപ്പിച്ചു കൊള്ളണം. കാലാവധി കഴിഞ്ഞും തപാലിലും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(3)

സി3-6029/82. 1982 ജൂലൈ 2.

തിരുവല്ലാ താലൂക്കിൽ പെരിങ്ങര വില്ലേജിൽ മേപ്രാൽ മുറിയിൽ കൊച്ചേട്ടിൽ വീട്ടിൽ കെ. പി. രാധാമണിയുടെ ഭർത്താവ് കവിയൂർവില്ലേജിൽ വേണാട്ട്

വീട്ടിൽ ജി. സി. എസ്. പണിക്കർ അരുണാചൽ പ്രദേശിൽ ഡിബങ്വാലി സി. പി. ഡബ്ല്യു. ഡിവിഷൻ എക്സിക്യൂട്ടീവ് എൻജിനീയർ ആഫീസിൽ വർക്ക് സൂപ്രണ്ടായി ജോലിനോക്കിവരവെ 1982 ഫെബ്രുവരി മാസം 24-ാം തിയതി മരണപ്പെട്ടുവെന്നും ടിയാന്റെ ശമ്പളവും മററാനുകൂല്യങ്ങളും ഉൾപ്പെടെ 5000 ത്തോളം രൂപ വാങ്ങുന്നതിന് അവകാശസർട്ടിഫിക്കററ് നൽകണമെന്ന് കാണിച്ച് ടിയാന്റെ ഭാര്യ കെ. പി. രാധാമണി സമർപ്പിച്ച അപേക്ഷ പെരിങ്ങര, കവിയൂർ എന്നീ വില്ലേജാഫീസർമാർ മുഖാന്തിരം അവകാശവിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടിയാന്റെ അവകാശികളായി

| | | |
|---|---|---|
| 1 | കെ. പി. രാധാമണി | ഭാര്യ |
| 2 | പ്രസന്നകുമാരൻ | മകൻ |
| 3 | ദീപകുമാരി | മകൾ |
| 4 | പ്രദീപ്കുമാർ | മകൻ |
| 5 | ഗീതാകുമാരി | മകൾ |

എന്നിവർ മാത്രമുള്ളതായും അതിൽ 2 മുതൽ 5 വരെയുള്ള കക്ഷികൾ മൈനറുകളും മാതാവായ 1-ാം കക്ഷിയുടെ സംരക്ഷണയിൽ കഴിയുന്നതുമാകുന്നു. ആകയാൽ പരേതനായ ജി. സി. എസ്. പണിക്കരുടെ പേരിൽ ശമ്പളവും മററ് ആനുകൂല്യങ്ങളായി കിട്ടുവാനുള്ള അയ്യായിരം രൂപയോളംവരുന്നതുകയും വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി ടിയാന്റെ ഭാര്യ കെ. പി. രാധാമണി സ്വന്തനിലയിലും മക്കൾ മൈനർകളുടെ രക്ഷകർത്താ നിലയിലും ആണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാലിലും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(4)

സി8-6022/82. 1982 ജൂലൈ 1.

ഇരവിപേരൂർ വില്ലേജിൽ തെങ്ങേലിയും കരമുറിയിൽ തട്ടയ്ക്കാട്ടു മലയിൽ വീട്ടിൽ ററി. കെ. കൊച്ചുകുഞ്ഞു കുറുപ്പ് 11-3-1982-ൽ നിര്യാതനായി എന്നും ടിയാന്റെ പേരിൽ സ്റേറററ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ ഓതറ ബ്രാഞ്ചിൽ പണയം വച്ചിട്ടുള്ള 2 പവൻ തൂക്കം വരുന്ന സ്വർണ്ണഉരുപ്പടി എടുക്കുന്നതിനുവേണ്ടി അവകാശ സർട്ടിഫിക്കററ് നൽകണമെന്നുകാണിച്ച് ടിയാന്റെ ഭാര്യ ലക്ഷ്മിയമ്മ ഭാർഗ്ഗവിയമ്മ സമർപ്പിച്ച അപേക്ഷ ഇരവിപേരൂർ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടിയാന്റെ അവകാശികളായി

| | പേര് | ബന്ധം |
|---|---|---|
| 1 | ലക്ഷ്മിയമ്മ ഭാർഗ്ഗവിയമ്മ | ഭാര്യ |
| 2 | സരസമ്മ | മകൾ |
| 3 | രത്നമ്മ | ,, |
| 4 | രമണി | മകന്റെ ഭാര്യ |
| 5 | ഗീതാകുമാരി | ,, മകൾ |
| 6 | ഗിരിജാകുമാരി | ,, ,, |

ഇതിൽ രണ്ടും മൂന്നും കക്ഷികളെ വിവാഹം കഴിപ്പിച്ചയച്ചിട്ടുള്ളതും ഭർത്താക്കൻമാരുടെ വീടുകളിൽ കുടുംബമായി താമസിച്ചുവരുന്നതുമാകുന്നു. അഞ്ചും ആറും കക്ഷികൾ മൈനറുകളും മാതാവായ രമണിയുടെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നതുമാകുന്നു. ടി പണയം അപേക്ഷകക്ഷിയായ ലക്ഷ്മിയമ്മ ഭാർഗ്ഗവിയമ്മ തിരികെ എടുക്കുന്നതിന് നാലാം കക്ഷി സ്വന്തമായ മൈനർ കൾക്കു വേണ്ടിയും സമ്മതിച്ച് മൊഴി തന്നിട്ടുള്ളതാകുന്നു.

ആകയാൽ ശ്രീ. ററി. കെ. കൊച്ചുകുഞ്ഞു കുറുപ്പിന്റെ പേരിൽ സ്റേറററ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ ഓതറ ബ്രാഞ്ചിൽ പണയം വച്ചിട്ടുള്ള 2 പവൻ തൂക്കം വരുന്ന സ്വർണ്ണമാല തിരികെ എടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി ടിയാന്റെ ഭാര്യ ലക്ഷ്മിയമ്മ ഭാർഗ്ഗവിയമ്മ ആണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം തഹശീൽദാർ മുമ്പാകെ ഹാജരാക്കിക്കൊള്ളണം. കാലാവധി കഴിഞ്ഞും തപാലിലും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല

(5)

സി8-6028/82. 1982 ജൂലൈ 1.

തിരുവല്ലാ താലൂക്കിൽ കല്ലൂപ്പാറ വില്ലേജിൽ ആലുംമൂട്ടിൽ എബ്രഹാം തോമസിന്റെ മകൻ കെ. ററി. തങ്കച്ചൻ മഹാരാഷ്ട്രയിൽ വച്ച് 1981 ആഗസ്ററ് മാസം 3-ാം തിയതി ഒരു ലോറി അപകടത്തിൽപ്പെട്ട് നിര്യാതനായി എന്നും ടിയാന്റെ പേരിൽ കാത്തലിക് സിറിയൻ ബാങ്കിന്റെ പുതുശ്ശേരി ശാഖയിൽ 300 രൂപയ്ക്ക് പണയം വച്ചിട്ടുള്ള സ്വർണ്ണവള എടുക്കുന്നതിനുവേണ്ടി അവകാശ സർട്ടിഫിക്കററ് നൽകണമെന്നുകാണിച്ച് ടിയാന്റെ പിതാവ് ടിയിൽ എബ്രഹാം തോമസ് ബോധിപ്പിച്ച അപേക്ഷ കല്ലൂപ്പാറ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടിയാൻ 3-8-1981-ൽ നിര്യാതനായി എന്നും ടിയാന്റെ അവകാശികളായി,

| | | |
|---|---|---|
| 1 | എബ്രഹാം തോമസ് | പിതാവ് |
| 2 | സാറാമ്മ തോമസ് | മാതാവ് |
| 3 | ലില്ലിക്കുട്ടി തങ്കച്ചൻ | ഭാര്യ |
| 4 | സാറാമ്മ | മകൾ |

ഇതിൽ നാലാംകക്ഷി മൈനറും മാതാവായ ലില്ലിക്കുട്ടി തങ്കച്ചന്റെ സംരക്ഷണയിൽ കഴിയുന്നതുമാണ്. ടി പണയം തിരികെ എടുക്കുന്നതിനുള്ള അവകാശം ഒന്നാം കക്ഷിക്ക് വിട്ടുകൊടുത്തുകൊണ്ട് മൂന്നാം കക്ഷി മൊഴി തന്നിട്ടുണ്ട്. ആയതിനാൽ പരേതനായ ശ്രീ. കെ. ററി. തങ്കച്ചന്റെ പേരിൽ കാതലിക് സിറിയൻ ബാങ്കിന്റെ പുതുശ്ശേരി ശാഖയിൽ 300 രൂപയ്ക്ക് പണയം വച്ചിട്ടുള്ള സ്വർണ്ണവള തിരികെ എടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി ടിയാന്റെ പിതാവായ എബ്രഹാം തോമസും മാതാവായ സാറാമ്മ തോമസും ആണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം ഈ ആഫീസിൽ ഹാജരാക്കിക്കൊള്ളണം. കാലാവധികഴിഞ്ഞും തപാലിലും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(ഒപ്പ്)
തഹശീൽദാർ.

തിരുവല്ല.

## KOTTAYAM DISTRICT

### Meenachil Taluk

പരസ്യം

സി9-7356/81. 1982 ജൂലൈ 3.

മീനച്ചിൽ താലൂക്കിൽ പൂഞ്ഞാർ നടുഭാഗം വില്ലേജിൽ കല്ലേക്കുളം കരയിൽ ലക്ഷംവീട്ടിൽ താമസം കുന്നുംപുറത്ത് ചാക്കോ മകൻ ഷാജി 1979 ഒക്ടോബർ 11-ാം തീയതി ഇലക്ട്രിക് ഷോക്കേററ് മരിച്ചുപോയി എന്നും, ഇലക്ട്രിസിററി ബോർഡിൽനിന്ന് എക്സ്ഗ്രേഷ്യ ആയി കിട്ടാനുള്ള രൂപ വാങ്ങുന്നതിന് നിയമാനുസൃത അവകാശി താനാണെന്നു കാണിച്ച് ഒരു സർട്ടിഫിക്കററ് നൽകണമെന്നും ടിയാന്റെ പിതാവ് ചാക്കോ 27-7-1981-ൽ ഈ ആഫീസിൽ സമർപ്പിച്ച അപേക്ഷ പൂഞ്ഞാർ നടുഭാഗം വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തി റിപ്പോർട്ടു വരുത്തിയതിൽ മീനച്ചിൽ താലൂക്കിൽ പൂഞ്ഞാർ നടുഭാഗം വില്ലേജിൽ കുന്നുംപുറത്തു വീട്ടിൽ ചാക്കോയുടെ മകൻ ഷാജി

11-10-1979-ൽ മരിച്ചുപോയിയെന്നും ടിയാന് ഇലക്ട്രിസിറ്റി ബോർഡിൽനിന്നും കിട്ടുവാനുള്ള തുക വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി ടിയാളുടെ പിതാവ് ചാക്കോയും മാതാവ് സാറാമ്മയും സഹോദരങ്ങളും 17 വയസ്സുള്ള ജോണിയും, 15 വയസ്സുള്ള ജോയിയും, 13 വയസ്സുള്ള ജോസും, 9 വയസ്സുള്ള ബിനിയും മാത്രമേയുള്ളു എന്നും മററാരും അവകാശികളായി ഇല്ലായെന്നും, എല്ലാ അവകാശങ്ങളും വാങ്ങുന്നതിന് ടി ഷാജിയുടെ പിതാവായ ചാക്കോയെ അധികാരപ്പെടുത്തുന്നതിന് സമ്മതിച്ച് സാറാമ്മ മൊഴി തന്നിട്ടുള്ളതിനാലും മൈനർ മക്കളുടെ രക്ഷകർത്താവ് ചാക്കോ തന്നെയാണെന്ന് റിപ്പോർട്ട് കിട്ടിയിട്ടുള്ളതിനാലും മരിച്ചുപോയ ശ്രീ. ഷാജിക്ക്. ഇലക്ട്രിസിറ്റി ബോർഡിൽനിന്നും കിട്ടുവാനുള്ള തുക വാങ്ങുന്നതിന് നിയമാനുസൃത അവകാശി ടിയാന്റെ പിതാവ് ചാക്കോയാണെന്ന് ഒരു സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗസററിൽ പ്രസിദ്ധീകരിച്ച് 30 ദിവസം കഴിയുന്നതിനു മുൻപായി രേഖാമൂലം നേരിട്ട് ഈ ആഫീസിൽ ഹാജരാക്കേണ്ടതാണ്. തപാൽ മാർഗ്ഗമോ നിശ്ചിത തീയതി കഴിഞ്ഞോ കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
മീനച്ചിൽ,

(ഒപ്പ്)
തഹശീൽദാർ.

## Vaikom Taluk

വൈക്കം താലൂക്കാഫീസിൽ നിന്നും പ്രസിദ്ധപ്പെടുത്തുന്ന പരസ്യം

A6-3272/82.

1982 ജൂലായ് 5.

വൈക്കം താലൂക്ക് മുളക്കുളം വില്ലേജ് കാരിക്കോട്ട കരയിൽ കെ. എൻ. രവീന്ദ്രൻ 12-1-1981-ൽ മരിച്ചുപോയി എന്നും പരേതൻ ജോലി ചെയ്തിരുന്ന ചങ്ങനാശ്ശേരി യൂണിഫോം റബ്ബർ ഫാക്ടറിയിൽ നിന്നും ലഭിക്കുവാനുള്ള തുക ഉദ്ദേശം 800 രൂപ (എണ്ണൂറു രൂപ) വാങ്ങിയെടുക്കുന്നതിനു ഒരു അവകാശ സർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് പരേതന്റെ ഭാര്യ ഇ. എൻ. സരസമ്മ ബോധിപ്പിച്ച അപേക്ഷയിൻമേൽ മുളക്കുളം വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിയതിൽ പരേതന്റെ അനന്തരാവകാശികളായി ഭാര്യ ഇ. എൻ. സരസമ്മയും മകൻ അനിൽകുമാർ 3 വയസ്സ് പരേതന്റെ പിതാവ് കെ. എസ്. നാരായണൻ മാതാവ് കോത എന്നിവരും മാത്രമേയുള്ളു എന്നും കണ്ടിരിക്കുന്നതിനാൽ മേൽ വിവരിച്ച തുക വാങ്ങിയെടുക്കുന്നതിന് അവകാശികൾ സ്വന്തനിലയിലും മൈനർ അനിൽ കുമാറിന്റെ രക്ഷകർത്താനിലയിലും പരേതന്റെ ഭാര്യ ഇ എൻ. സരസമ്മയും പരേതന്റെ പിതാവ് കെ. എസ്. നാരായണനും മാതാവ് കോതയും മാത്രമാണെന്നു കാണിക്കുന്നതായ ഒരു സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുളള പക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെൻറ് ഗസററിൽ പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ മററുരീതിയിലോ വരുന്നതായ ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
വൈക്കം.

(ഒപ്പ്)
തഹശീൽദാർ.

# ERNAKULAM DISTRICT

## Cochin Taluk

പരസ്യം

ബി1-8525/82.

1982 ജൂലൈ 1.

കൊച്ചി താലൂക്കിൽ മട്ടാഞ്ചേരി വില്ലേജിൽ സി. സി. 158-ാം നമ്പർ വീട്ടിൽ താമസിച്ചിരുന്നയാളും കേരളാ സ്റേററ്വാട്ടർ ട്രാൻസ്പോർട്ട് കോർപ്പറേഷനിലെ ഒരു ജീവനക്കാരനുമായിരുന്ന പരേതനായ ശ്രീ. അച്ചമ്പി എന്നയാളുടെ അവകാശികളെ സംബന്ധിച്ച് ഒരു അവകാശ സർട്ടിഫിക്കററ് വേണമെന്നു കാണിച്ച് ടിയാന്റെ ഭാര്യയും മക്കളും കൂടി ബോധിപ്പിച്ച അപേക്ഷ ബന്ധപ്പെട്ട വില്ലേജാഫീസർ വഴി വിചാരണ നടത്തിയതിൽ ടിയാൻ 14-9-1964-ൽ മരണപ്പെട്ടിട്ടുള്ളതാണെന്നും ടിയാന്റെ അവകാശികളായി

| | | | വയസ് |
|---|---|---|---|
| 1 | എം. കെ. കാർത്ത്യായനി | ഭാര്യ | 78 |
| 2 | എം. എ. കമലാക്ഷി | മകൾ | 48 |
| 3 | എം. എ. സുമതി | ,, | 46 |
| 4 | എം. എ. ശാന്ത | ,, | 44 |
| 5 | എം. എ. സാവിത്രി | ,, | 40 |
| 6 | എം. എ. കോമളം | ,, | 38 |
| 7 | എം. എ. സതി | ,, | 36 |
| 8 | എം. എ. സുരൻ | മകൻ | 34 |
| 9 | എം. എ. ബാബു | ,, | 32 |
| 10 | എം. എ. സുഗുണൻ | ,, | 30 |
| 11 | എം. എ. മോഹനൻ | ,, | 28 |

എന്നിവർ മാത്രമേ ഉള്ളുവെന്നും അറിവായിരിക്കുന്നതിനാലും 1 മുതൽ 8 വരെ കക്ഷികളും 10-ാം കക്ഷിയും 9-ാം നമ്പർ കക്ഷിയുടെ പേരിൽ സർട്ടിഫിക്കററ് കൊടുക്കുന്നതിന് സമ്മതിച്ചിട്ടുള്ളതിനാലും 9-ഉം 11-ഉം കക്ഷികളുടെ പേരിൽ ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആക്ഷേപം ടി പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ബോധിപ്പിക്കണം. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്,
കൊച്ചി.

(ഒപ്പ്)
ഡെപ്യൂട്ടി തഹശീൽദാർ
(ആസ്ഥാനം). ഇൻ-ചാർജ്.

## Kanayannur Taluk

പരസ്യം

നമ്പർ സി6-11077/82.

1982 ജൂലൈ 8.

കണയന്നൂർ താലൂക്കിൽ മുളന്തുരുത്തി വില്ലേജിൽ പണ്ടാരപ്പിള്ളി കൊട്ടാരത്തു മൃാലിൽ ഇട്ടൂപ്പ് പൈലി മരിച്ചുപോയെന്നും ടിയാന് പെൻഷൻ കുടിശ്ശികയിനത്തിൽ ലഭിക്കുവാനുള്ള 300 രൂപയിൽ താഴെ വരുന്ന സംഖ്യ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് ആവശ്യപ്പെട്ടു കൊണ്ട് ടിയാന്റെ ഭാര്യ ശ്രീമതി ഏലമ്മ സമർപ്പിച്ച അപേക്ഷയിൻമേൽ ബന്ധപ്പെട്ട വില്ലേജാഫീസർ വഴി അന്വേഷണം നടത്തിയതിൽ ശ്രീ. ഇട്ടൂപ്പ് പൈലി 12-3-1932-ൽ മരിച്ചുപോയെന്നും ടിയാന്റെ അവകാശികളായി താഴെ പറയുന്നവരാണുള്ളതെന്നും അറിയുന്നു.

| | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | ശ്രീമതി ഏലമ്മ | ഭാര്യ | 60 |
| 2 | ,, കെ. പൈ. മോളി | മകൾ | 30 |
| 3 | ,, കെ. പൈ. തങ്കി | ,, | 27 |

മേൽ വിവരിച്ചവരാണ് പരേതന്റെ അവകാശികളെന്നുള്ളതിന് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുളളപക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ രേഖാമൂലം കണയന്നൂർ തഹശീൽദാർ മുമ്പാകെ ആക്ഷേപം ഹാജരാക്കേണ്ടതാണ്. നിശ്ചിത തീയതി കഴിഞ്ഞോ തപാൽ മാർഗ്ഗമായോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

കണയന്നൂർ താലൂക്കാഫീസ്,
എറണാകുളം.

വി. പി. പാസ്കരൻ,
തഹശീൽദാർ.

# TRICHUR DISTRICT

## Trichur Taluk

പരസ്യം

(1)

എ2-11704/82. 1982 ജൂലൈ 1.

തൃശ്ശൂർ താലൂക്ക് കോടന്നൂർ വില്ലേജിൽ കണിയത്ത് ഉണ്ണികൃഷ്ണൻ എന്നാൾ 6-5-1982-ൽ മരിച്ചിട്ടുള്ളതാകുന്നു. ടിയാന് കിട്ടുവാനുള്ള ആനുകൂല്യങ്ങൾ കിട്ടുന്നതിനും മററാവശ്യങ്ങൾക്കും ആയി ഒരു അവകാശ സർട്ടിഫിക്കററ് ആവശ്യമാണെന്നു കാണിച്ച് ടിയാന്റെ അവകാശികൾ ഈ ആഫീസിൽ ഒരു അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാകുന്നു. അപേക്ഷ പ്രകാരം അന്വേഷണം നടത്തിയതിൽ താഴെ എഴുതുന്നവരാണ് അവകാശികൾ എന്നറിവായിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലമായ തെളിവുകൾ സഹിതം ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | നാരായണൻ നായർ | അച്ഛൻ | 51 |
| 2 | അമ്മിണിയമ്മ | അമ്മ | 39 |
| 3 | ഗോപി | സഹോദരൻ | 21 |
| 4 | സുഷമ | സഹോദരി | 18 |

(2)

എ2-9988/82 1982 ജൂലൈ 2.

തൃശ്ശൂർ താലൂക്ക് തൃശ്ശൂർ വില്ലേജിൽ പുഷ്പഗിരി റോഡിൽ XXIII/394-ാം നമ്പർ വീട്ടിൽ പി. കെ. കൃഷ്ണൻ നമ്പീശൻ എന്നാൾ 25-4-1972-ൽ മരിച്ചിട്ടുള്ളതാകുന്നു. ടിയാന്റെ ഭാര്യയ്ക്ക് പെൻഷൻ കിട്ടുന്നതിനായി ഒരു അവകാശസർട്ടിഫിക്കററ് ആവശ്യമാണെന്ന് കാണിച്ച് ടിയാന്റെ അവകാശികൾ ഈ ആഫീസിൽ ഒരു അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാകുന്നു. അപേക്ഷ പ്രകാരം അന്വേഷണം നടത്തിയതിൽ താഴെ എഴുതുന്നവരാണ് അവകാശികൾ എന്ന് അറിവായിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലമായ തെളിവുകൾ സഹിതം ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | നീലവേണി | ഭാര്യ | 63 |
| 2 | സതീരത്നം | മകൾ | 41 |
| 3 | ബേബി | ,, | 40 |
| 4 | ഇന്ദുമതി | ,, | 36 |
| 5 | ഹരികൃഷ്ണൻ | മകൻ | 32 |
| 6 | സാവിത്രി | മകൾ | 20 |

(3)

എ2-12681/82. 1982 ജൂലായ് 15.

തൃശ്ശൂർ താലൂക്ക് തൃശ്ശൂർ വില്ലേജിൽ ഇട്ടിയാംപുറത്ത് കല്യാണിയമ്മ എന്നവർ 10-8-1975-ൽ മരിച്ചിട്ടുള്ളതാകുന്നു. ലാന്റ് അക്വിസിഷൻ പ്രകാരം ഭൂമി എടുത്തതിന്റെ സംഖ്യ വാങ്ങുന്നതിനായി ഒരു അവകാശ സർട്ടിഫിക്കററ് ആവശ്യമാണെന്നു കാണിച്ച് ടിയാരിയുടെ അവകാശികൾ ഈ ആഫീസിൽ ഒരു അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാകുന്നു. അപേക്ഷ പ്രകാരം അന്വേഷണം നടത്തിയതിൽ താഴെ എഴുതുന്നവരാണ് അവകാശികൾ എന്നറിവായിരിക്കുന്നു. അപ്രകാരം ഒരു അവകാശസർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലമായ തെളിവുകൾ സഹിതം ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | പത്മാവതിയമ്മ | മകൾ | 58 |
| 2 | ഭാഗീരഥി അമ്മ | ,, | 52 |

(ഒപ്പ്)
തഹശീൽദാർ.

തൃശ്ശൂർ.

## Mukundapuram Taluk

മുകുന്ദപുരം താലൂക്കാഫീസിൽനിന്നും പരസ്യപ്പെടുത്തുന്നത്.

സി15-7082/82. 1982 ജൂലായ് 14.

മുകുന്ദപുരം താലൂക്കിൽ പൊറത്തിശേരി വില്ലേജിൽ മൂർക്കനാട് ദേശത്ത് പുത്തൻ വീട്ടിൽ കുഞ്ഞിപ്പാലു പത്രോസ് എന്ന പീററർ തന്റെ ഭാര്യ മേരി മൂർക്കനാട് സെന്റ് ആന്റണീസ് ഹൈസ്കൂളിൽ സ്വീപ്പർ ആയി ജോലിനോക്കി വരവെ 26-5-1982-ൽ നിര്യാതയായി എന്നും ടിയാരിയുടെ ശമ്പളബാക്കി മുതലായ ആനുകൂല്യങ്ങൾ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് നൽകണമെന്ന് ആവശ്യപ്പെട്ടുകൊണ്ട് മുകുന്ദപുരം താലൂക്കാഫീസിൽ സമർപ്പിച്ച അപേക്ഷ പൊറത്തിശ്ശേരി വില്ലേജാഫീസർവഴി അവകാശ വിചാരണ നടത്തിയതിൽ ശ്രീമതി പുത്തൻ വീട്ടിൽ പത്രോസ് എന്ന പീററർ ഭാര്യ മേരി 26-5-1982-ൽ മരിച്ചുപോയി എന്നും ടിയാരിയുടെ അവകാശികളായി താഴെ പേരെഴുതുന്നവരാണുള്ളതെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതയോടുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | പത്രോസ് എന്ന പീററർ | ഭർത്താവ് | 58 |
| 2 | ക്ലാര | മകൾ | 30 |

മേൽ വിവരിച്ചവർ മാത്രമാണ് പരേതയുടെ അവകാശികൾ എന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്ന കാര്യത്തിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനുള്ളിൽ മുകുന്ദപുരം തഹശീൽദാർ മുമ്പാകെ നേരിട്ടു ഹാജരായി രേഖാമൂലം ആക്ഷേപം ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത തീയതി കഴിഞ്ഞോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

വി. എ. രാമൻ,
തഹശീൽദാർ.

ഇരിങ്ങാലക്കുട.

# PALGHAT DISTRICT

## Chittur Taluk

പരസ്യം

നമ്പർ ബി15-4784/82. 1982 ജൂൺ 30.

ചിററൂർ താലൂക്ക് നെൻമാറ വില്ലേജിൽ ചാത്തമംഗലം വടക്കുംപുറം വീട്ടിൽ താമസിച്ചിരുന്ന കണ്ണൻ (വില്ലേജ്മാൻ) 29-4-1982-ന് മരിച്ചു. ടിയാന്റെ പേരിൽ ഗവൺമെൻറിൽ നിന്നും ലഭിക്കേണ്ടതായ ഗ്രാററുവിററി, പ്രോവിഡന്റ് ഫണ്ട്, പെൻഷൻ മുതലായവയ്ക്കുവേണ്ടി പരേതന്റെ ഭാര്യ കുഞ്ചി സമർപ്പിച്ച അവകാശസർട്ടിഫിക്കററിൻമേൽ നടത്തിയ അന്വേഷണത്തിൽ താഴെ പറയുന്നവരാണ് അവകാശികൾ എന്ന് അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കുഞ്ചി | ഭാര്യ | 53 |
| 2 | വേലായുധൻ | മകൻ | 34 |
| 3 | പാർവ്വതി | മകൾ | 30 |
| 4 | ലക്ഷ്മി | ,, | 28 |
| 5 | ഷൺമുഖൻ | മകൻ | 25 |
| 6 | ജാനകി | മകൾ | 22 |

മേൽ പ്രകാരം അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും പരാതിയുള്ള പക്ഷം ആയത് പരസ്യം പ്രസിദ്ധീകരിച്ച് 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിക്കേണ്ടതാണ്. താമസിച്ചോ തപാലിലോ ലഭിക്കുന്ന പരാതികൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല.

ചിററൂർ.

(ഒപ്പ്)
തഹശീൽദാർ.

## Ottapalam Taluk

പരസ്യം

നമ്പർ ഡി13-3807/82. 1982 ജൂലൈ 11.

ഒററപ്പാലം താലൂക്ക് കൊപ്പം വില്ലേജ് കൊപ്പം ദേശത്ത് പുവ്വത്തുപറമ്പിൽ ഗോവിന്ദൻകുട്ടി മരണപ്പെട്ടുവെന്നും അവർക്കവകാശപ്പെട്ട ആനുകൂല്യങ്ങൾ മുതലായവ കിട്ടേണ്ടതിനായി ടിയാന്റെ ഭാര്യ ചന്ദ്രിക സമർപ്പിച്ച അപേക്ഷയെക്കുറിച്ച് അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ നിയമാനുസൃതമായ അവകാശികൾ എന്ന് കാണിച്ചുകൊണ്ട് ഒരു സർട്ടിഫിക്കററ് നൽകുന്നതു സംബന്ധിച്ച് ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തിയ തീയതിമുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ ഹാജരായി രേഖാമൂലം തെളിയിക്കേണ്ടതാണ്. തപാൽ മാർഗ്ഗമോ നിശ്ചിത കാലാവധിക്കുശേഷമോ സമർപ്പിക്കപ്പെടുന്ന അപേക്ഷകൾ സ്വീകാര്യമല്ലെന്നും ഇതിനാൽ പരസ്യം ചെയ്യുന്നു.

| ക്രമ നമ്പർ | പേരു വിവരം | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | അയ്യപ്പൻ | അച്ഛൻ | 58 |
| 2 | ദേവകി | അമ്മ | 53 |
| 3 | ചന്ദ്രിക | ഭാര്യ | 30 |

ഒററപ്പാലം.

(ഒപ്പ്)
തഹശീൽദാർ.

# MALAPPURAM DISTRICT

## Ernad Taluk

പരസ്യം

Ref. B4-10049/82. 1982 ജൂലൈ 13.

ഏറനാട് താലൂക്കിൽ പൂക്കോട്ടൂർ വില്ലേജിൽ താമസക്കാരൻ ആയിരുന്ന ശ്രീ. വി. നാരായണമേനോൻ എന്നയാൾ മരണപ്പെട്ടിരിക്കുന്നു. പരേതന്റെ അനന്തരാവകാശികൾ ഒരു അവകാശ സർട്ടിഫിക്കററിന് അപേക്ഷിച്ചതിൻമേൽ പൂക്കോട്ടൂർ വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് അവകാശികൾ എന്ന് കണ്ടിരിക്കുന്നു. അതിനാൽ അപേക്ഷിച്ചതുപ്രകാരം സർട്ടിഫിക്കററു നല്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം താലൂക്കാഫീസിൽ നേരിട്ടു ഹാജരായി ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത തീയതിക്കു ശേഷമോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കെ. പി. മീനാക്ഷി | ഭാര്യ | 34 |
| 2 | എൻ. സുരേഷ് | മകൻ | 12 |
| 3 | എൻ. ബിന്ദു | മകൾ | 10 |

താലൂക്കാഫീസ്,
ഏറനാട്.

(ഒപ്പ്)
തഹശീൽദാർ.

## Tirur Taluk

NOTICE

Ref. B5-4484/82. 28th *June* 1982.

Notice is hereby given to all whom it may concern that Sri Kandaochira Hassan of Kannamangalam Village, Tirur Taluk, Malappuram District has filed an application to this office for the grant of a legal heirship certificate in respect of the legal heirs of late Sri Kandanchira Mammu of Kannamangalam Village, Tirur Taluk, Malappuram District expired on 4-3-1982 that it has been reported to this office, that the persons named in the schedule below are the legal heirs of late Sri Kandanchira Mammu and that it is proposed to issue a legal heirship certificate accordingly to the petitioner and that objections if any, against the issue of the said legal heirship certificate should be filed in person before the Tahsildar, Tirur within 30 days of the date of publication of this notice in the Kerala Government Gazette. Objections sent by post or filed after the stipulated time will not be considered.

SCHEDULE

| *Sl. No.* | *Name of the legal heirs* | *Relationship to the deceased* | *Age* |
|---|---|---|---|
| 1 | Kandanchira Bichamina | Daughter | 22 years |
| 2 | ,, Abdul Latheef | Son | 17 ,, |
| 3 | ,, Yakoob | ,, | 15 ,, |
| 4 | ,, Samsul Huda | ,, | 13 ,, |
| 5 | ,, Muhamed Ismail | ,, | 11 ,, |

Tirur.

(Sd.)
*Tahsildar.*

പരസ്യം

റെഫ്, ബി5-7835/82. 1982 ജൂലൈ 3.

തിരൂർ താലൂക്ക് കുറുമ്പത്തൂർ വില്ലേജിൽ വി. വി. മാധവൻ എന്ന ആൾ 21-6-1982-ന് മരിച്ചിരിക്കുന്നു. പരേതന്റെ ഭാര്യാമക്കൾ അവകാശ സർട്ടിഫിക്കററിനുവേണ്ടി തഹശീൽദാർക്കു സമർപ്പിച്ച അപേക്ഷ പരിഗണിച്ച് അന്വേഷിച്ചപ്പോൾ താഴെ പറയുന്നവർ മാത്രമാണ് അവകാശികൾ എന്ന് അറിവായിരിക്കുന്നു. പ്രസ്തുത സർട്ടിഫിക്കററ് കൊടുക്കുന്നതിന് എന്തെങ്കിലും ആക്ഷേപമുള്ളവർ ഈ പരസ്യം പ്രസിദ്ധീകരിച്ച് 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകളോടെ തഹശീൽദാർ മുമ്പാകെ നേരിട്ട് ഹാജരാകേണ്ടതാണ്. തപാലിലും നിശ്ചിത തീയതി കഴിഞ്ഞും ലഭിക്കുന്ന പരാതികൾ സ്വീകരിക്കുന്നതല്ല.

| ക്രമ നമ്പർ | പേരുവിവരം | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കിഴുവപ്പാട്ട് വളപ്പിൽ കല്യാണിക്കുട്ടി അമ്മ | ഭാര്യ | 36 |
| 2 | ,, വത്സല | മകൾ | 16 |
| 3 | ,, ജ്യോതിദാസ് | മകൻ | 13 |
| 4 | ,, ഷീബ | മകൾ | 11 |
| 5 | ,, ജ്യോതി | ,, | 9 |

2 മുതൽ 5 കൂടി മൈനർമാരുടെ രക്ഷിതാവ് 1-ാം നമ്പർകാരി കല്യാണിക്കുട്ടിഅമ്മ.

(ഒപ്പ്)
തിരൂർ. തഹശീൽദാർ.

'ശുദ്ധിപത്രം'

ബി5-7830/82. 1982 ജൂൺ 24.

2-3-1982-ലെ കേരള ഗസററ് വാല്യം XXVII നമ്പർ 9 പാർട്ട് III-ൽ 471-ാം പേജിൽ പരസ്യപ്പെടുത്തിയ തിരൂർ തഹശീൽദാരുടെ ബി5-19389/81-ാം നമ്പർ പരസ്യത്തിൽ പരേതന്റെ അവകാശികളിൽ ക്രമനമ്പർ 3-ാമതായി കാണിച്ച "തേരട്ടി മണി മകൻ 22 വയസ്" എന്നതിനു പകരം "തേരട്ടി മണി മകൾ 22 വയസ്" എന്ന് തിരുത്തി വായിക്കേണ്ടതാണ്.

(ഒപ്പ്)
തിരൂർ. തഹശീൽദാർ.

## Perintalmanna Taluk

പെരിന്തൽമണ്ണ താലൂക്കാഫീസിൽനിന്ന് പ്രസിദ്ധപ്പെടുത്തുന്നത്.

റഫ്. ബി4-2921/82. 1982 ജൂലായ് 13.

പെരിന്തൽമണ്ണ താലൂക്ക് അങ്ങാടിപ്പുറം വില്ലേജ്, ചെരക്കാപറമ്പ് പ്രദേശത്ത് നിര്യാതനായ അമ്പലക്കാട്ട് ബാലകൃഷ്ണമേനോന്റെ അവകാശികൾക്ക് അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ വി. വി. ലക്ഷ്മിക്കുട്ടി അമ്മ സമർപ്പിച്ച അപേക്ഷ അങ്ങാടിപ്പുറം വില്ലേജ് ഓഫീസർ മുഖേന അന്വേഷണം നടത്തിയതിൽ അവകാശികൾ താഴെ പേരു പറയുന്നവർ മാത്രമാണെന്നു തെളിഞ്ഞതിനാൽ അവരെ മാത്രം അവകാശികളായി കാണിച്ചുകൊണ്ട് അവകാശ സർട്ടിഫിക്കററു നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ആയത് ഈ നോട്ടീസ് കേരള ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ വേണ്ടത്ര തെളിവുകൾ സഹിതം തഹശീൽദാർ മുമ്പാകെ നേരിട്ടു ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ ആയിട്ടുള്ള പരാതികൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

| ക്രമ നമ്പർ | അവകാശികളുടെ പേര് | | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|---|
| 1 | വയങ്കര വലിയ വീട്ടിൽ | ലക്ഷ്മിക്കുട്ടി അമ്മ | ഭാര്യ | 57 |
| 2 | ,, | വിജയലക്ഷ്മി | മകൾ | 36 |
| 3 | ,, | ഭാരതി | ,, | 34 |
| 4 | ,, | ഗിരിജ | ,, | 30 |
| 5 | ,, | ഹേമാംബിക | ,, | 28 |
| 6 | ,, | ഗീത | ,, | 23 |

കെ. എം. കുഞ്ഞാലൻ,
പെരിന്തൽമണ്ണ. തഹശീൽദാർ.

# KOZHIKODE DISTRICT

## Badagara Taluk

തിരുത്തൽ പരസ്യം

ഡി2-5922/82. 1982 ജൂൺ 23.

2-3-1982-ലെ കേരള ഗസററിൽ 474-ാം പേജിൽ വടകര തഹശീൽദാരുടെ ഡി2-1431/82-ാം നമ്പരായി പരസ്യം ചെയ്തിട്ടുള്ള അവകാശികളുടെ പേരുവിവരത്തിൽ കല്ലാട്ട് അമ്മാളു അമ്മ എന്നത് കല്ലാട്ട് അമ്മു അമ്മ എന്ന് തിരുത്തി വായിക്കേണ്ടതാണ്.

(ഒപ്പ്)
വടകര. തഹശീൽദാർ.

## Kozhikode Taluk

കോഴിക്കോട് താലൂക്കാഫീസിൽ നിന്നും പരസ്യം ചെയ്യുന്നത്.

(1)

റഫ്. ഡി4-7684/82. 1982 മെയ് 27.

കോഴിക്കോട് താലൂക്കിൽ വേങ്ങേരി വില്ലേജിൽ ശ്രീ. പട്ടർമഠത്തിൽ അപ്പുക്കുട്ടി നായർ എന്നയാൾ 16-10-1977-ാം തീയതി മരണപ്പെട്ടുവെന്നും പരേതന്റെ ജീവിച്ചിരിപ്പുള്ള അനന്തരാവകാശികൾ താഴെ 6 പേരും മാത്രമാണെന്ന് അവകാശപ്പെട്ടുകൊണ്ട് കോഴിക്കോട് താലൂക്കിൽ വേങ്ങേരി വില്ലേജിൽ ശ്രീമതി പട്ടർമഠത്തിൽ കാർത്ത്യായനി എന്നവർ ഒരു അനന്തിരാവകാശ സർട്ടിഫിക്കററ് (ലീഗൽ ഹേയർഷിപ്പ് സർട്ടിഫിക്കററ്)നു വേണ്ടി ഈ ഓഫീസിൽ ഒരു ഹർജി ബോധിപ്പിച്ചിരിക്കുന്നു.

പ്രസ്തുത ശ്രീ. അപ്പുക്കുട്ടി നായർ മരണപ്പെട്ടുവെന്നും പരേതന്റെ അനന്തിരാവകാശികൾ കോഴിക്കോട് താലൂക്കിൽ വേങ്ങേരി വില്ലേജിൽ താമസിക്കും താഴെ പട്ടികയിൽ കാണിച്ചവർ മാത്രമാണെന്നും പരേതന്റെ അച്ഛനമ്മമാർ ജീവിച്ചിരിപ്പില്ലെന്നും മൈനർമാരായ അനന്തിരാവകാശികളുടെ രക്ഷിതാവ് അവരുടെ അമ്മ ശ്രീമതി കാർത്ത്യായനിഅമ്മ (1-ാം നമ്പർകാരിയാണെന്നും) വേങ്ങേരി വില്ലേജാഫീസർ റിപ്പോർട്ടു ചെയ്തിട്ടുണ്ട്. ആയതുകൊണ്ട് വില്ലേജാഫീസറുടെ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ അനന്തിരാവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ വല്ലവർക്കും വല്ല ആക്ഷേപവുമുണ്ടെങ്കിൽ ആയത് ഈ പരസ്യം ഏത് തീയതിയിലെ ഗസററിലാണോ പ്രസിദ്ധീകരിക്കപ്പെട്ടത് ആ തീയതി തൊട്ട് മുപ്പത് (30) ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. അവധി കഴിഞ്ഞും തപാൽ വഴിയും ലഭിക്കുന്ന അപേക്ഷകൾ പരിഗണിക്കുന്നതല്ല.

പട്ടിക

| ക്രമ നമ്പർ | പേര് | | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|---|
| 1 | കാർത്ത്യായനി അമ്മ, പൊന്നംപറമ്പത്ത് | | ഭാര്യ | 52 |
| 2 | ദിവാകരൻ | ,, | മകൻ | 30 |
| 3 | ബേബി | ,, | മകൾ | 27 |
| 4 | ശ്രീധരൻ | ,, | മകൻ | 25 |
| 5 | പരമേശ്വരൻ | ,, | ,, | 22 |
| 6 | ചന്ദ്രശേഖരൻ | ,, | ,, | 19 |

(2)

റഫ്. ഡി4-8956/82. 1982 ജൂൺ 2.

കോഴിക്കോട് താലൂക്ക് ചേവായൂർ വില്ലേജിൽ ശ്രീമതി പി. കെ. സ്വർണ്ണലത എന്നവർ 22-5-1963-ാം തീയതി മരണപ്പെട്ടുവെന്നും പരേതയുടെ ജീവിച്ചിരിപ്പുള്ള അനന്തിരാവകാശികൾ താഴെ 2 പേരും മാത്രമാണെന്നു അവകാശപ്പെട്ടുകൊണ്ട് കോഴിക്കോട് താലൂക്കിൽ ചേവായൂർ വില്ലേജിൽ ശ്രീ. പി. കെ. സത്യപാലൻ എന്നയാൾ ഒരു അനന്തിരാവകാശ സർട്ടിഫിക്കററ് (ലീഗൽ ഹെയർഷിപ്പ് സർട്ടിഫിക്കററ്)-നു വേണ്ടി ഈ ഓഫീസിൽ ഒരു ഹർജി ബോധിപ്പിച്ചിരിക്കുന്നു.

പ്രസ്തുത ശ്രീമതി സ്വർണ്ണലത മരണപ്പെട്ടുവെന്നും പരേതയുടെ അനന്തിരാവകാശികൾ കോഴിക്കോട് താലൂക്കിൽ ചേവായൂർ വില്ലേജിൽ താമസിക്കും താഴെ പട്ടികയിൽ കാണിച്ചവർ മാത്രമാണെന്നും പരേതയുടെ അച്ഛൻ ജീവിച്ചിരിപ്പില്ലെന്നും ചേവായൂർ വില്ലേജ് ആഫീസർ റിപ്പോർട്ട് ചെയ്തിട്ടുണ്ട്. ആയതുകൊണ്ട് വില്ലേജാഫീസറുടെ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ അനന്തിരാവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ വല്ലവർക്കും വല്ല ആക്ഷേപവുമുണ്ടെങ്കിൽ ആയത് ഈ പരസ്യം ഏത് തീയതിയിലെ ഗസററിലാണോ പ്രസിദ്ധീകരിക്കപ്പെട്ടത് ആ തീയതി തൊട്ട് മുപ്പത് (30) ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി

രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. അവധി കഴിഞ്ഞും തപാൽ വഴിയും ലഭിക്കുന്ന അപേക്ഷകൾ പരിഗണിക്കുന്നതല്ല.

പട്ടിക

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | പി. കെ. കല്യാണി അമ്മ | അമ്മ | 77 |
| | ചിറാടി വീട് പി. ഒ. ചേവായൂർ | | |
| 2 | സത്യപാലൻ | മകൻ | 19 |

(3)

ഡി14-9247/82. 1982 ജൂൺ 25.

കോഴിക്കോട് താലൂക്കിൽ വേങ്ങേരി വില്ലേജിൽ ശ്രീ. കുണ്ടൂർ രാമൻ എന്നയാൾ 8-4-1979-ാം തീയതി മരണപ്പെട്ടുവെന്നും പരേതന്റെ ജീവിച്ചിരിപ്പുള്ള അനന്തരാവകാശികൾ തങ്ങൾ 10 പേരും മാത്രമാണെന്നു അവകാശപ്പെട്ടുകൊണ്ട് കോഴിക്കോട് താലൂക്കിൽ വേങ്ങേരി വില്ലേജിൽ ശ്രീമതി കുണ്ടൂർ ഭവാനി എന്നവർ ഒരു അനന്തിരാവകാശ സർട്ടിഫിക്കററ് (ലീഗൽ ഹേർഷിപ്പ് സർട്ടിഫിക്കററ്)-നുവേണ്ടി ഈ ഓഫീസിൽ ഒരു ഹർജി ബോധിപ്പിച്ചിരിക്കുന്നു.

പ്രസ്തുത ശ്രീ. രാമൻ മരണപ്പെട്ടുവെന്നും പരേതന്റെ അനന്തിരാവകാശികൾ കോഴിക്കോട് താലൂക്കിൽ വേങ്ങേരി വില്ലേജിൽ താമസിക്കും താഴെ പട്ടികയിൽ കാണിച്ചവർ മാത്രമാണെന്നു പരേതന്റെ അച്ഛനമ്മമാർ ജീവിച്ചിരിപ്പില്ലെന്നും വേങ്ങേരി വില്ലേജാഫീസർ റിപ്പോർട്ടു ചെയ്തിട്ടുണ്ട്. ആയതുകൊണ്ട് വില്ലേജാഫീസറുടെ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ അനന്തിരാവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ വല്ലവർക്കും വല്ല ആക്ഷേപവുമുണ്ടെങ്കിൽ ആയത് ഈ പരസ്യം ഏതു തീയതിയിലെ ഗസററിലാണോ പ്രസിദ്ധീകരിക്കപ്പെട്ടത് ആ തീയതിതൊട്ട് മുപ്പത് (30) ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. അവധി കഴിഞ്ഞും തപാൽ വഴിയും ലഭിക്കുന്ന അപേക്ഷകൾ പരിഗണിക്കുന്നതല്ല.

പട്ടിക

| ക്രമ നമ്പർ | പേര് | | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|---|
| 1 | ഭവാനി കുണ്ടൂർവീട്, 2/1009 | | ഭാര്യ | 47 |
| 2 | ദേവരാജൻ | ,, | മകൻ | 25 |
| 3 | സത്യനാഥൻ | ,, | ,, | 23 |
| 4 | ബാലചന്ദ്രൻ | ,, | ,, | 22 |
| 5 | രത്നാകരൻ | ,, | ,, | 20 |
| 6 | ധനഞ്ജയൻ | ,, | ,, | 19 |
| 7 | പുഷ്പലത | | മകൾ | 18 |
| 8 | സുഷമ | | ,, | 28 |
| 9 | രേണുകാദേവി | | ,, | 33 |
| 10 | ഷൈലജ | | ,, | 21 |

(4)

ഡി14-9911/82. 1982 ജൂൺ 25.

കോഴിക്കോട് താലൂക്കിൽ പെരുവയൽ വില്ലേജിൽ ശ്രീ. കോണാറമ്പത്ത് മൊയ്തീൻ കോയ എന്നയാൾ മരണപ്പെട്ടുവെന്നും പരേതന്റെ ജീവിച്ചിരിപ്പുള്ള അനന്തിരാവകാശികൾ തങ്ങൾ 11 പേരും മാത്രമാണെന്നു അവകാശപ്പെട്ടുകൊണ്ട് കോഴിക്കോട് താലൂക്കിൽ പെരുവയൽ വില്ലേജിൽ ശ്രീമതി കൊണാറമ്പത്ത് പാത്തുമ്മ എന്നവർ ഒരു അനന്തിരാവകാശ സർട്ടിഫിക്കററ് (ലീഗൽ ഹേർഷിപ്പ് സർട്ടിഫിക്കററ്)—നു വേണ്ടി ഈ ഓഫീസിൽ ഒരു ഹർജി ബോധിപ്പിച്ചിരിക്കുന്നു.

പ്രസ്തുത ശ്രീ മൊയ്തീൻ കോയ മരണപ്പെട്ടുവെന്നും പരേതന്റെ അനന്തിരാവകാശികൾ കോഴിക്കോട് താലൂക്കിൽ പെരുവയൽ വില്ലേജിൽ താമസിക്കും താഴെ പട്ടികയിൽ കാണിച്ചവർ മാത്രമാണെന്നും പരേതന്റെ അച്ഛനമ്മമാർ ജീവിച്ചിരിപ്പില്ലെന്നും മൈനർമാരായ അനന്തരാവകാശികളുടെ രക്ഷിതാവ് അവരുടെ അമ്മ ശ്രീമതി പാത്തുമ്മ (1-ാം നമ്പർകാരിയാണെന്നും) പെരുവയൽ വില്ലേജാഫീസർ റിപ്പോർട്ട് ചെയ്തിട്ടുണ്ട് ആയതുകൊണ്ട് വില്ലേജാഫീസറുടെ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ അനന്തിരാവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ വല്ലവർക്കും വല്ല ആക്ഷേപവുമുണ്ടെങ്കിൽ ആയത് ഈപരസ്യം ഏത് തീയതിയിലെ ഗസററിലാണോ പ്രസിദ്ധീകരിക്കപ്പെട്ടത് ആ തീയതി തൊട്ട് മുപ്പതു (30) ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. അവധി കഴിഞ്ഞും തപാൽ വഴിയും ലഭിക്കുന്ന അപേക്ഷകൾ പരിഗണിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | പാത്തുമ്മ | ഭാര്യ | 55 |
| 2 | സൈനബ | മകൾ | 33 |
| 3 | ആച്ചുമ്മ | ,, | 31 |
| 4 | ഖദിജ | ,, | 28 |
| 5 | കുഞ്ഞഹമ്മത് | മകൻ | 26 |
| 6 | ആലിക്കുഞ്ഞി | ,, | 24 |
| 7 | അബൂബക്കർ | ,, | 22 |
| 8 | ആമിനക്കുട്ടി | മകൾ | 19 |
| 9 | സഫിയ | ,, | 14 |
| 10 | അബ്ദുൾ മജീദ് | മകൻ | 16 |
| 11 | മറിയക്കുട്ടി | മകൾ | 12 |

(5)

ഡി14-8364/82. 1982 ജൂൺ 2.

കോഴിക്കോട് താലൂക്കിൽ ഫറോക്ക് വില്ലേജിൽ ശ്രീ. ഒലുംബൻ കരിയാത്തൻ എന്നയാൾ 30-10-1978-ാം തീയതി മരണപ്പെട്ടുവെന്നും പരേതന്റെ ജീവിച്ചിരിപ്പുള്ള അനന്തിരാവകാശികൾ തങ്ങൾ 2 പേരും മാത്രമാണെന്നു അവകാശപ്പെട്ടുകൊണ്ട്, കോഴിക്കോട് താലൂക്കിൽ ഫറോക്ക് വില്ലേജിൽ ശ്രീമതി കുഞ്ഞോമല എന്നവർ ചേർന്ന് ഒരു അനന്തിരാവകാശ സർട്ടിഫിക്കററ് (ലീഗൽ ഹേർഷിപ്പ് സർട്ടിഫിക്കററ്) നുവേണ്ടി ഈ ഓഫീസിൽ ഒരു ഹർജി ബോധിപ്പിച്ചിരിക്കുന്നു.

പ്രസ്തുത ശ്രീ. കരിയാത്തൻ മരണപ്പെട്ടുവെന്നും പരേതന്റെ അനന്തിരാവകാശികൾ കോഴിക്കോട് താലൂക്കിൽ ഫറോക്ക് വില്ലേജിൽ താമസിക്കും താഴെ പട്ടികയിൽ കാണിച്ചവർ മാത്രമാണെന്നും പരേതന്റെ അച്ഛനമ്മമാർ ജീവിച്ചിരിപ്പില്ലെന്നും ഫറോക്ക് വില്ലേജ് ആഫീസർ റിപ്പോർട്ട് ചെയ്തിട്ടുണ്ട്. ആയതുകൊണ്ട് വില്ലേജാഫീസറുടെ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ അനന്തിരാവകാശസർട്ടിഫിക്കററ് നൽകുന്നതിൽ വല്ലവർക്കും വല്ല ആക്ഷേപവുമുണ്ടെങ്കിൽ ആയത് ഈ പരസ്യം ഏതു തീയതിയിലെ ഗസററിലാണോ പ്രസിദ്ധീകരിക്കപ്പെട്ടത് ആ തീയതിതൊട്ട് മുപ്പത് (30) ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. അവധി കഴിഞ്ഞും തപാൽ വഴിയും ലഭിക്കുന്ന അപേക്ഷകൾ പരിഗണിക്കുന്നതല്ല.

പട്ടിക

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കുഞ്ഞോമല | ഭാര്യ | 55 |
| 2 | ലീല | മകൾ | 27 |

(6)

റഫ്. ഡി14-7500/82. 1982 മെയ് 27.

കോഴിക്കോട് താലൂക്കിൽ ചേവായൂർ വില്ലേജിൽ ശ്രീ. അച്ചുതൻ എന്നയാൾ 7-7-1981-ാം തീയതി മരണപ്പെട്ടുവെന്നും പരേതന്റെ ജീവിച്ചിരിപ്പുള്ള അനന്തരാവകാശികൾ തങ്ങൾ 3 പേരും മാത്രമാണെന്നു അവകാശപ്പെട്ടുകൊണ്ട്, കോഴിക്കോട് താലൂക്കിൽ ചേവായൂർ വില്ലേജിൽ ശ്രീമതി ചെറോട്ടു പറമ്പിൽ സത്യഭാമ

ലേലപ്പരസ്യം

നെ. 2–1046/81. 1982 ജൂലൈ 19.

ഈ വകുപ്പിന്റെ കീഴിലുള്ള ആലുവ ഗസ്റ്റ് ഹൗസ് വക പഴകിയതും, ഉപയോഗിക്കാൻ പറ്റാത്തതുമായ 3 റഫ്രിജിറേറ്ററുകൾ 6-9-1982-ന് ഉച്ചക്കുശേഷം 3 മണിക്ക് ടി ഗസ്റ്റ് ഹൗസ് പരിസരത്തുവച്ച് പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്.

ലേലത്തിൽ പങ്കെടുക്കുവാൻ താൽപ്പര്യമുള്ളവർ 300 രൂപ നിരതദ്രവ്യം കെട്ടിവയ്ക്കേണ്ടതാണ്. നിരതദ്രവ്യം ലേല ദിവസം ഉച്ചക്കുശേഷം 2 മണി മുതൽ ടി ഗസ്റ്റ് ഹൗസ് ഓഫീസിൽവച്ച് സ്വീകരിക്കുന്നതായിരിക്കും.

ലേലം ഉറപ്പിച്ചു കഴിഞ്ഞാൽ വിജയിയായ ലേലക്കാരൻ ലേലത്തുകയും 4 ശതമാനം നികുതിയും നികുതിയുടെ 10 ശതമാനം അധിക നികുതിയും ഉടനെ അടച്ചു സാധനങ്ങൾ സ്വന്തം ചെലവിൽ നീക്കം ചെയ്യേണ്ടതാണ്. ഇതിനു വിപരീതമായി ആരെങ്കിലും പണമടയ്ക്കുന്നതിൽ വീഴ്ച വരുത്തിയാൽ ടിയാന്റെ നഷ്ടോത്തരവാദിത്വത്തിൽ സാധനങ്ങൾ പുനർലേലത്തിൽ വിൽക്കുന്നതും ടിയാന്റെ നിരതദ്രവ്യം സർക്കാർ ഖജനാവിലേക്ക് മുതൽ കൂട്ടുന്നതുമായിരിക്കും. പുനർലേലത്തിൽ ആദായമുണ്ടായാൽ ടിയാന് അതിന്മേൽ യാതൊരു അവകാശവുമുണ്ടായിരിക്കുന്നതല്ല.

ലേലത്തിനുള്ള സാധനങ്ങൾ കാണുവാൻ താൽപ്പര്യമുള്ളവർക്ക് 25-8-1982-മുതൽ ആലുവ ഗസ്റ്റ് ഹൗസ് മാനേജരെ പ്രവർത്തിദിവസങ്ങളിൽ പ്രവർത്തി സമയങ്ങളിൽ സമീപിക്കാവുന്നതാണ്.

താഴെ ഒപ്പിട്ടിരിക്കുന്നയാളോ, അദ്ദേഹം നിയോഗിക്കുന്ന ഒരു ഉദ്യോഗസ്ഥനോ ലേലം നടത്തുന്നതായിരിക്കും. ലേലം സംബന്ധിച്ച എല്ലാകാര്യങ്ങളിലും ടി ഉദ്യോഗസ്ഥന്റെ തീർപ്പുകൾ അന്തിമമായിരിക്കും. യാതൊരു കാരണങ്ങളും കാണിക്കാതെ തന്നെ ലേലം നിർത്തിവയ്ക്കാനോ, മാറ്റി വയ്ക്കാനോ, റദ്ദാക്കാനോ, ഉള്ള പൂർണ്ണാധികാരം ടി ഉദ്യോഗസ്ഥനിൽ നിക്ഷിപ്തമായിരിക്കും.

(ഒപ്പ്)
ഡയറക്ടർ,
ടൂറിസ്റ്റ് വകുപ്പ്.

ടൂറിസ്റ്റ് ഡിപ്പാർട്ടുമെന്റ്,
പാർക്ക്‌വ്യൂ,
തിരുവനന്തപുരം.

---

ഗുരുവായൂർ ദേവസ്വം

1981-ലെ ഭരണ റിപ്പോർട്ട്

1982 ജൂലായ് 9.

1978-ലെ ഗുരുവായൂർ ദേവസ്വം ആക്ട് 13-ാം വകുപ്പ് പ്രകാരം തയ്യാറാക്കിയ ഒരു കൊല്ലത്തെ ഭരണത്തിന്റെ സംഗ്രഹമാണ് ഇതിൽ പ്രതിപാദിച്ചിട്ടുള്ളത്. ഗുരുവായൂർ ദേവസ്വം ഭരണം മാനേജിംഗ് കമ്മറ്റിയിൽ നിക്ഷിപ്തമായശേഷം 10-ാമത്തെ റിപ്പോർട്ടാണ്. ''ദേവസ്വം'' എന്നാൽ ഗുരുവായൂർ ശ്രീകൃഷ്ണ ക്ഷേത്രവും അതിന്റെ കീഴേടങ്ങളായ താഴെക്കാണിക്കുന്ന ക്ഷേത്രങ്ങളും ; എന്റോവ്മെന്റുകളും ; സ്ഥാവരജംഗമസ്വത്തുക്കളും ഉൾപ്പെടുന്നതുമാണ്.

ദേവസ്വം കീഴേടം ക്ഷേത്രങ്ങൾ

(1) തലക്കോട്ടുകര ശിവക്ഷേത്രം — (കുന്നംകുളം—തൃശ്ശൂർ ജില്ല)
(2) അഞ്ഞൂർ അയ്യപ്പൻകാവ് — (മുണ്ടൂർ — തൃശ്ശൂർ ജില്ല)
(3) മാങ്ങാഞ്ചിറ വിഷ്ണുക്ഷേത്രം — (അന്നകര — തൃശ്ശൂർ ജില്ല)
(4) നാരായണംകുളങ്ങര ഭഗവതിക്ഷേത്രം — (ഗുരുവായൂർ— തൃശ്ശൂർ ജില്ല)
(5) താമരയൂർ കൃഷ്ണക്ഷേത്രം — (പൂക്കോട് — തൃശ്ശൂർ ജില്ല)
(6) പുന്നത്തൂർകോട്ട ശിവ-വിഷ്ണുക്ഷേത്രങ്ങൾ — (പൂക്കോട് — തൃശ്ശൂർ ജില്ല)
(7) വെർമാനൂർ ശിവക്ഷേത്രം — (കുനിശ്ശേരി— പാലക്കാട് ജില്ല)

ഭരണ സമിതി

ഗുരുവായൂർ ദേവസ്വം ഭരണം, ഗുരുവായൂർ ദേവസ്വം മാനേജിംഗ് കമ്മറ്റിയിൽ നിക്ഷിപ്തമാണ്. ഭരണ സമിതി അംഗങ്ങളുടെ പേർവിവരം ചുവടെ ചേർത്തിരിക്കുന്നു.

(1) ശ്രീ. കെ. സി. മാനവൻ രാജാ—കോഴിക്കോട് സാമൂതിരി രാജാ — ചെയർമാൻ
(2) ,, മല്ലിശ്ശേരി കൃഷ്ണൻ നമ്പൂതിരിപ്പാട് — മെമ്പർ
(3) ,, പി. സി. പരമേശ്വരൻ നമ്പൂതിരിപ്പാട് (തന്ത്രി) — മെമ്പർ
(4) ,, പി. എം. കുഞ്ഞിരാമൻ നമ്പ്യാർ — മെമ്പർ
(5) ,, എ. ആർ. ശ്രീനിവാസൻ — മെമ്പർ
(6) ,, എം. കൃഷ്ണൻകുട്ടി — മെമ്പർ
(7) ,, എം. ആർ. ജി. പണിക്കർ — മെമ്പർ
(8) ,, കെ. ഗോപാലൻ — മെമ്പർ
(9) ,, പി. രാമകൃഷ്ണൻ നായർ (ജീവനക്കാരുടെ പ്രതിനിധി) — മെമ്പർ
,, എ. ബാലകൃഷ്ണൻ നായർ 31-5-1981 വരെയും } സെക്രട്ടറി— അഡ്മിനിസ്ട്രേറ്റർ.
,, പി. ശങ്കരൻകുട്ടി നായർ 24-7-1981 മുതൽക്കും }

അഡ്മിനിസ്ട്രേറ്റർ

ഈ ഭരണറിപ്പോർട്ട് കാലത്തെ അഡ്മിനിസ്ട്രേറ്റർ/സെക്രട്ടറിയായി 31-5-1981-ാം തീയതി വരെ ശ്രീ. എ. ബാലകൃഷ്ണൻ നായരും, 24-7-1981-മുതൽ ശ്രീ. പി. ശങ്കരൻകുട്ടി നായരുമാണ്.

ഭരണസമിതി യോഗങ്ങൾ

1981-ൽ മൊത്തം 44 യോഗങ്ങൾ നടക്കുകയുണ്ടായി. അവ യഥാക്രമം 8-1-1981, 9-1-1981, 10-1-1981, 5-2-1981, 6-2-1981, 7-2-1981, 17-2-1981, 1-3-1981, 6-3-1981, 18-3-1981, 19-3-1981, 20-3-1981 12-4-1981, 13-4-1981, 21-5-1981, 22-5-1981, 23-5-1981, 27-5-1981, 31-5-1981, 7-6-1981, 25-6-1981, 10-5-1981, 11-7-1981, 23-7-1981, 24-7-1981, 26-7-1981, 8-8-1981, 9-8-1981, 11-8-1981, 12-8-1981, 25-8-1981, 5-9-1981, 6-9-1981, 17-9-1981, 18-9-1981, 19-9-1981 6-10-1981, 23-10-1981, 24-10-1981 6-11-1981, 7-11-1981, 21-11-1981, 27-11-1981, 28-11-1981 എന്നിവയാണ്.

ഈ റിപ്പോർട്ട് കാലങ്ങളിൽ ഭരണസമിതി എടുത്ത ചില സുപ്രധാന തീരുമാനങ്ങളും പ്രവർത്തനങ്ങളും മററും ചുവടെ ചേർക്കുന്നു.

1. കൊല്ലംതോറും നടത്തിവരുന്ന അഷ്ടമിരോഹിണി, ഗുരുവായൂർ ഏകാദശിയോടനുബന്ധിച്ച് നടത്തുന്ന "ചെമ്പൈ സംഗീതോൽസവം" ഗുരുവായൂർ ഏകാദശി, നാരായണീയദിനം, ഉൽസവം തുടങ്ങിയവ വളരെ ആഡംബരമായി നടത്തുകയുണ്ടായി. ഉൽസവദിവസങ്ങളിൽ ദർശനത്തിനെത്തിയിരുന്ന എല്ലാ ഭക്തജനങ്ങൾക്കും കഴിഞ്ഞവർഷത്തെപ്പോലെ തെക്കെ പത്തായപ്പുരയിൽവെച്ച് ഭക്ഷണം നൽകുകയുണ്ടായി. ഗുരുവായൂർ ക്ഷേത്രത്തിലിരുന്ന് ശ്രീ. മേൽപ്പത്തൂർ നാരായണഭട്ടതിരിപ്പാട് നാരായണീയം രചിച്ച സ്ഥലത്ത് ഭക്തജനങ്ങളുടെ അറിവിനായി അക്കാര്യം ഒരു പിച്ചളതകിടിൽ ആലേഖനം ചെയ്ത് നാരായണീയദിനത്തിൽ സ്ഥാപിക്കുകയുണ്ടായി.

2. ദേവസ്വം നടത്തിവരുന്ന ഗോശാലയിലെ നല്ലയിനം പശുക്കളിൽനിന്നും ലഭിക്കുന്ന പാൽ നിത്യവും ഭഗവാന് അഭിഷേകത്തിനും, പായസത്തിനും ഉപയോഗിച്ചുവരുന്നുണ്ട്.

3. മേൽപ്പത്തൂർ ഇല്ലപ്പറമ്പിൽ നാരായണീയദിനാഘോഷം നടത്തുകയുണ്ടായി. കൂടാതെ ശ്രീ. മേൽപ്പത്തൂർ നാരായണഭട്ടപാദരുടെ ഒരു പൂർണ്ണകായ പ്രതിമ നിർമ്മിച്ച് 23-11-1981-ാം തീയതി ഭട്ടതിരിയുടെ ജന്മസ്ഥലമായ മേൽപ്പത്തൂർ ഇല്ലപ്പറമ്പിൽ അനാച്ഛാദനം ചെയ്യുകയുണ്ടായി. കൂടാതെ മണ്ഡപത്തിന് ഒരു നടപ്പുര പണിയുന്നതിനും തീരുമാനിച്ചിട്ടുണ്ട്.

4. റിപ്പോർട്ട് വർഷത്തിൽ കേരളത്തിലെ ജീർണ്ണിച്ച ക്ഷേത്രങ്ങളുടെ ശ്രീകോവിൽ നന്നാക്കുവാനും മററുമായി 57,000 ഉറുപ്പിക 23 ക്ഷേത്രങ്ങൾക്ക് സംഭാവന നൽകുകയുണ്ടായി. കൂടാതെ ഗുരുവായൂർ മമ്മിയൂർ ക്ഷേത്രത്തിലെ ഊട്ടുപുര പുതുക്കിപ്പണിയുവാനായി 45,000 ക. യും; അങ്ങാടിപ്പുറം ഇടത്തുപുറത്ത് പുന്താനം ശ്രീകൃഷ്ണ ക്ഷേത്രത്തിലേക്ക് 20,000 ക. യും സംഭാവന നൽകുകയുണ്ടായിട്ടുണ്ട്. ഗുരുവായൂർ പാർത്ഥസാരഥി ക്ഷേത്രത്തിന്റെ ശ്രീകോവിൽ ചെമ്പുതകിട് ഇടുവാൻ 700 കിലോഗ്രാം ചെമ്പുതകിട് ദേവസ്വത്തിൽനിന്ന് നൽകി.

5. ഗുരുവായൂർ ക്ഷേത്രപ്രവേശന സത്യാഗ്രഹത്തിന് നേതൃത്വം നൽകിയ ശ്രീ. കേളപ്പജിക്ക് സമുചിതമായ ഒരു സ്മാരകം പണിയുവാൻ തീരുമാനിക്കുകയും; അതിനായി ആധുനിക സജ്ജീകരണങ്ങളോടെ ഒരു ആശുപത്രിക്കു വേണ്ട സ്ഥലം വാങ്ങിക്കുവാനും തീരുമാനിച്ചു. മേപ്പടി ആശുപത്രി ശ്രീ. കേളപ്പജിയുടെ സ്മരണക്കായി നിലനിർത്തിപ്പോരുന്നതുമാണ്.

6. ദേവസ്വം അടുത്ത അവസരത്തിൽ വിലയ്ക്കുവാങ്ങിയ (ക്ഷേത്രത്തിന്നു തൊട്ടുതെക്കുവശം) സ്ഥലത്ത് ഒരു സാംസ്കാരികകേന്ദ്രം പണിതുയർത്തുവാൻ തീരുമാനിക്കുകയും, ആയത് അടുത്ത ഭാവിയിൽതന്നെ പ്രവർത്തനമാരംഭിക്കുവാനായി വേണ്ട എല്ലാ പരിശ്രമങ്ങളും ചെയ്തുവരുന്നുമുണ്ട്. ദേവസ്വം കിഴക്കെനടയിൽ വിലയ്ക്കെടുത്ത തെക്കുഭാഗത്തുള്ള കെട്ടിടങ്ങൾ പൊളിച്ചുനീക്കുകയും അവിടം നിരപ്പാക്കി ഭക്തജനസൗകര്യാർത്ഥം വിശ്രമകേന്ദ്രമായി മാററുകയും ചെയ്തു.

7. ദേവസ്വം നടത്തിവരുന്ന കോളേജ്, ഹൈസ്കൂൾ എന്നിവകൾക്കു പുറമെ ഒരു നഴ്സറി സ്കൂൾ സ്ഥാപിച്ചു. ആയത് ഹൈസ്കൂളിന്നു സമീപമുള്ള കെട്ടിടത്തിൽ പ്രവർത്തിച്ചുവരുന്നുമുണ്ട്. നഴ്സറി സ്കൂളിൽ സംസ്കൃതം കൂടി കുട്ടികൾ പഠിക്കുന്നു എന്നത് ശ്രദ്ധേയമാണ്. ശ്രീകൃഷ്ണാകോളേജിൽ ഈ വർഷം ഇദംപ്രഥമമായി മലയാളം ബി. എ. കോഴ്സ് ആരംഭിച്ചിട്ടുണ്ട്, പ്രീഡിഗ്രി 3 ഗ്രൂപ്പിന് അഡീഷണൽ ബാച്ച് ഏർപ്പെടുത്തി.

8. ഗുരുവായൂർ ദേവസ്വം വകയായി പുതിയതായി ശ്രീഗുരുവായൂരപ്പന്റെ ഫോട്ടോ നല്ല ഒരു കലാകാരനെ കൊണ്ട് വരപ്പിച്ച് ആയത് പല വലുപ്പത്തിലും ശിവകാശിയിൽ അച്ചടിപ്പിച്ച് ഇപ്പോൾ വിൽപ്പന നടത്തിവരുന്നുണ്ട്.

9. ദേവസ്വം സംരക്ഷിച്ചുവരുന്ന കന്നുകാലികളുടെ ചാണകവും, ആനകളുടെ പിണ്ഡവും ഉപയോഗിച്ച് ഖാദി ഗ്രാമവ്യവസായ കമ്മീഷന്റെ നേതൃത്വത്തിൽ കമ്യൂണിററി ഗ്യാസ് പ്ലാന്റ് സ്ഥാപിക്കുവാനുള്ള പ്രവർത്തി പുരോഗമിച്ചുകൊണ്ടിരിക്കുന്നു. അടുത്തഭാവിയിൽ തന്നെ ഇത് പ്രവർത്തനപഥത്തിൽ എത്തുന്നതുമാണ്. ദേവസ്വം ക്വാർട്ടേഴ്സുകൾക്ക് ആവശ്യമായ പാചകഗ്യാസ് ഇതിൽനിന്ന് ലഭിക്കുന്നതാണ്.

10. ക്ഷേത്രത്തിലെ തിടപ്പള്ളിയിലെ പുക ശ്രീകോവിലിന്റെ മുകളിലേക്ക് വരാതിരിക്കുവാനുള്ള പുതിയ യന്ത്രസജ്ജീകരണങ്ങൾ ഏർപ്പെടുത്തിയിട്ടുണ്ട്.

11. മണ്ഡലകാലത്തും വൈശാഖകാലത്തും ദേവസ്വം വകയായി നിത്യവും ഭക്തിപ്രഭാഷണങ്ങൾ നടത്തുകയുണ്ടായി.

12. ദേവസ്വം ജീവനക്കാർക്ക് കൂടുതൽ ഉദ്യോഗക്കയററം നൽകുവാൻ തീരുമാനിച്ച് ഗവൺമെൻറിൽനിന്നും ഡെപ്യൂട്ടേഷനിൽ വന്നിരുന്ന അഡ്മിനിസ്ട്രേററുടെ പി. എ. യുടെ തസ്തിക ജീവനക്കാർക്കുതന്നെ നൽകുവാൻ തീരുമാനിക്കുകയും, ഡെപ്യൂട്ടേഷൻ 1981 മുതൽ നിർത്തൽചെയ്യുകയും ചെയ്തു. കൂടാതെ കോളേജിലെ കാര്യങ്ങൾ നോക്കുന്നതിനായി ഒരു അസി. മാനേജരുടെ തസ്തിക സൃഷ്ടിക്കുകയും ചെയ്തു.

13. ഉദയാസ്തമനപൂജ വഴിപാട് നടത്തുന്നവർക്ക് താമസസൗകര്യത്തിന്നായി 2 മുറികൾ സത്രത്തിൽ നൽകുന്നതിന്നും, ദേവന്റെ വെള്ളിയിലുള്ള ഒരു ഡോളർ നൽകുന്നതിന്നും തീരുമാനിച്ചു.

14. 105 മുറികളുള്ളതും ആധുനികസൗകര്യങ്ങളോടുകൂടിയതുമായ 5 നില ദേവസ്വം "പാഞ്ചജന്യം" ഗസ്ററ് ഹൗസ് 16-11-1981-ാം തീയതി ഔപചാരികമായി ഉദ്ഘാടനം ചെയ്ത് ഭക്തജനങ്ങൾക്ക് ഉപയോഗപ്രദമാക്കി ദേവസ്വം നേരിട്ട് നടത്തിവരുന്നു. സത്രം ഈസ്ററ് ബ്ളോക്കിലുള്ള പഴയമുറികൾക്ക് വേണ്ട പരിവർത്തനങ്ങൾ നടത്തി 19 ഡബിൾറൂം ആക്കി മാററി. സത്രം സൗത്ത് ബ്ളോക്കിലെ 17-ാം നമ്പർ ട്രിപ്പിൾ റൂം വേണ്ട പരിവർത്തനങ്ങൾ വരുത്തി ആധുനികസജ്ജീകരണങ്ങളോടുകൂടിയതാക്കി മാററി.

15. ആനയിരുത്തൽ വഴിപാടിൽ നിലവിലുള്ള സമ്പ്രദായം മാററി. മേലിൽ ഏതൊരു ഭക്തനും ദേവസ്വത്തിൽ 21,000 ക. അടവാക്കിയാൽ മാത്രം മതി ഭക്തന് ഇഷ്ടമുള്ള ഏതെങ്കിലും ദേവസ്വം ആനയെ നൽകുന്നതും, ടി ആനയെ പതിവ് ചടങ്ങുകളോടെ ക്ഷേത്രത്തിൽ നടയിരുത്താവുന്നതുമാണ്.

16. ഭക്തജനങ്ങളുടെ ആവശ്യാർത്ഥം ക്ഷേത്രത്തിന് തൊട്ട് മുൻപിൽ 4 കുടിനീർ ടാപ്പുകൾ ഏർപ്പെടുത്തിയിട്ടുണ്ട്. മാത്രമല്ല ക്ഷേത്രത്തിന്റെ തെക്കുകിഴക്കുഭാഗത്തായി ഒരു മൂത്രപ്പുരയും നിർമ്മിച്ചിട്ടുണ്ട്.

17. ദേവസ്വം ജീവനക്കാരുടെ റിക്രിയേഷൻക്ലബ്ബിനായി സത്രം ടി. സി. ബ്ലോക്കിന്റെ മുകളിലെ ഹാളിന്റെ കിഴക്കുഭാഗം വേർതിരിച്ച് കൊടുക്കുവാൻ തീരുമാനിച്ചു.

18. ദേവസ്വം ജീവനക്കാർക്ക് പേഴ്സണൽ ലോൺ അനുവദിച്ച് നടപ്പിൽവരുത്തി.

19. ക്ഷേത്രത്തിലെ നിത്യോപയോഗത്തിനായി ശ്രീലകത്ത് കത്തിക്കുവാൻ സ്വർണ്ണത്തിൽ ഒരു നിലവിളക്കും 2 തൂക്കുവിളക്കുകളും, ഉച്ചപൂജയ്ക്ക് പാൽപ്പായസം നിവേദിക്കുവാനായി ഒരു കുടവും ഉണ്ടാക്കുവാൻ തീരുമാനിച്ചു.

20. ഭക്തജനങ്ങളുടെ സൗകര്യത്തെ മുൻനിർത്തി സത്രത്തിലെ മുറികളുടെ റിസർവേഷൻ ചുരുക്കുകയും റിസർവേഷൻ സമയം രാവിലെ 6 മണി മുതൽക്ക് എന്നാക്കുകയും ചെയ്തു.

21. ദേവസ്വം ആവശ്യമായി മെറ്റൽബോഡിയിൽ ഒരു പുതിയ ജീപ്പ് വാങ്ങി.

22. സാധാരണയായി ആനകളിൽ കണ്ടുവരുന്ന "ഈരയുടെ" ഉപദ്രവം തീരെ ഇല്ലാതാക്കുവാനായി വിദേശത്തുനിന്ന് ആവശ്യമായ മരുന്നുകൾ ഇറക്കുമതിചെയ്ത് ആനകൾക്ക് ഉപയോഗിച്ചുവരുന്നു.

23. ഭക്തജനങ്ങൾക്കാവശ്യമായതും, ക്ഷേത്രം മേൽശാന്തി മുഖേന വിതരണം ചെയ്തിരുന്നതുമായ "കുടിയെണ്ണ" വിതരണം ദേവസ്വം നേരിൽ നടത്തുവാൻ തീരുമാനിച്ചു.

24. കൃഷ്ണനാട്ടത്തിന്റെ രചയിതാവായ ശ്രീ. മാനവേദൻ രാജ അവർകൾക്ക് കോവിലകം പറമ്പിൽ ഒരു സ്മാരകം നിർമ്മിച്ചിരിക്കുന്നു.

25. ദേവസ്വം ആനകൾക്ക് ഊട്ട് നടത്തുക എന്ന 1201 ക. ചിലവുവരുന്ന "ആനയൂട്ട്" വഴിപാട് നടപ്പിൽ വരുത്തി.

26. ദേവസ്വം കീഴേടമായ കുനിശ്ശേരി വെർമാനൂർ ക്ഷേത്രം റിപ്പേർചെയ്തു വൈദ്യുതീകരിച്ചു. ക്ഷേത്രത്തിൽ ദേവപ്രശ്നം നടത്തി.

27. ആലത്തൂരിൽ പറമ്പായി കിടന്നിരുന്ന ദേവസ്വം സ്ഥലത്ത് നാല് കുടുംബങ്ങൾക്ക് താമസിക്കാനുള്ള ഒരു പുതുതായ കെട്ടിടം നിർമ്മിച്ചുവരുന്നു. കെട്ടിടം പണിതുകഴിഞ്ഞാൽ അത് വാടകയ്ക്ക് കൊടുക്കവേണ്ടുന്നതാണ്.

28. ശ്രീകോവിലിന്റെ സ്വർണ്ണംപൂശിയ മേൽപ്പുരയും നമസ്കാരമണ്ഡപവും ശ്രീകോവിലിന് അകത്തുള്ള സ്വർണ്ണഉരുപ്പടികളും, വെള്ളി കൊണ്ടുള്ള കലശപാത്രങ്ങളും തസ്കരന്മാരിൽനിന്നും അഗ്നിയിൽനിന്നും രക്ഷിക്കുന്നതിന് 3½ കോടി രൂപയ്ക്ക് ഇൻഷൂർ ചെയ്തു.

## മരാമത്തു പ്രവർത്തികൾ

1. ദേവസ്വം വക 5 നില റസ്റ്റ് ഹൗസിന്റെ പ്രവർത്തി പൂർത്തിയാക്കിയിരിക്കുന്നു. ദേവസ്വം വക ഗസ്റ്റ് ഹൗസിന്റെ പണി പുരോഗമിച്ചുകൊണ്ടിരിക്കുകയാണ്. കൂടാതെ കിഴക്കേനടയിലെ ഷോപ്പിംഗ് കോംപ്ലക്സ്, സത്രത്തിലെ 5 നില കെട്ടിടം തുടങ്ങിയവയുടെ പ്രവർത്തികളും പുരോഗമിച്ചുവരുന്നു. ഈ പ്രവർത്തികൾ കേരളാ സ്റ്റേററ് കൺസ്ട്രക്ഷൻ കോർപ്പറേഷനാണ് ചെയ്തുവരുന്നത്.

2. ക്ഷേത്രത്തിന്റെ പടിഞ്ഞാറെനടയിൽ ഒരു നടപ്പുര സ്ഥാപിച്ചു. കിഴക്കെനടയിലെ നടപ്പുരക്കും കുറച്ചു നീളം കൂട്ടിയിട്ടുണ്ട്. ക്ഷേത്രത്തിനകത്തെ തെക്കും പടിഞ്ഞാറും നടപ്പുരകളുടെ പണികൾ പൂർത്തിയാക്കിയിട്ടുണ്ട്.

3. ക്ഷേത്രത്തിനകത്തെ ഊട്ടുപുര പൊളിച്ചു പുതിയ ഒരു കെട്ടിടം (3 നിലയുള്ളത്) 25 ലക്ഷം ഉറുപ്പിക ചിലവിൽ പണിയുവാൻ ആരംഭിച്ചിട്ടുണ്ട്. ക്ഷേത്ര കുളത്തിനോട് ബന്ധപ്പെടുത്തിയാണ് ഇത് സംവിധാനം ചെയ്തിരിക്കുന്നത്. ക്ഷേത്രത്തിലെ ബന്ധപ്പെട്ട മേൽശാന്തി, കീഴ്ശാന്തി തുടങ്ങിയവർക്ക് ആരെയും തൊടാതെ കുളിച്ചു ശുദ്ധമായി ക്ഷേത്രത്തിലേക്ക് വരുവാനുള്ള സൗകര്യമുണ്ട്. കൂടാതെ ടിക്കററ് കൗണ്ടർ, നിവേദ്യംകൗണ്ടർ തുടങ്ങിയവയും, കൃഷ്ണനാട്ടംകളി, നാമജപം തുടങ്ങിയവയും, ഊട്ടുപുരയും ഇതിൽതന്നെ സംവിധാനം ചെയ്ത ഈ കെട്ടിടം ദേവസ്വം നേരിൽ പണിതുവരികയാണ്.

4. ശ്രീകോവിലിന്റെ സ്വർണ്ണപ്പണി മുഴുവൻ പൂർത്തിയായിട്ടില്ല. കഴിയുന്നതുംവേഗം പൂർത്തീകരിക്കുവാൻ ശ്രമിച്ചുവരുന്നുമുണ്ട്. ശ്രീകോവിലിന്റെ മുകൾഭാഗത്തെ ചുമരിലെ കൊത്തുചിത്രാവലകൾ പൂർത്തീകരിച്ചു. ചുവടെ ചുമരിലെ പ്രവർത്തികൾ ആരംഭിച്ചിട്ടുണ്ട്.

5. ക്ഷേത്രത്തിലെ പടിഞ്ഞാറെ ഗോപുരം പൊളിച്ചുപണിയുവാൻ തീരുമാനിച്ചു. ആയത് കരിങ്കല്ലിലും മരത്തിലുമാണ് പണിയുവാൻ ഉദ്ദേശിക്കുന്നത്. ഇതിന്റെ പ്രവർത്തികൾ ആരംഭിച്ചുകഴിഞ്ഞിട്ടുമുണ്ട്. ഈ പ്രവർത്തി ദേവസ്വം നേരിട്ടാണ് നടത്തുന്നത്.

6. പുന്നത്തൂർകോട്ടയിലെ കീഴേടം ക്ഷേത്രങ്ങളുടെ മേൽപ്പുര കേടുപാടുകൾ തീർക്കുന്ന പ്രവർത്തി പൂർത്തിയായിട്ടുണ്ട്.

7. പുന്നത്തൂർകോട്ടക്കുചുററും മതിൽ കെട്ടുന്ന പ്രവർത്തി പൂർത്തിയാവുകയും, ആനക്കാർക്കുള്ള ക്വാർട്ടേഴ്സിന്റെ പ്രവർത്തി പുരോഗമിച്ചുവരുന്നുമുണ്ട്. കോട്ടയിൽ അണ്ടർഗ്രൗണ്ട് കേബിൾ ഇട്ട് ഫ്ളഡ് ലൈററുകൾ സ്ഥാപിച്ചിട്ടുമുണ്ട്.

8. ദേവസ്വം വക വേങ്ങാട് എസ്റ്റേററിൽ നാലുഭാഗവും വേലികെട്ടി അതിൽ 10000 പനന്തൈകളും 3000 കശുമാവിൻതൈകളും 1020 തെങ്ങിൻതൈകളും വെച്ചുകഴിഞ്ഞിട്ടുണ്ട്. അതിൽ ചോല റിപ്പേർ ചെയ്യുന്ന പ്രവർത്തിയും, വാച്ചുമാൻ ക്വാർട്ടേഴ്സിന്റെ പ്രവർത്തിയും കിണർ കുഴിക്കുന്ന പ്രവർത്തിയും നടന്നുവരുന്നു.

9. ക്ഷേത്രക്കുളം ശുദ്ധീകരിക്കുന്നതിന് 4 ലക്ഷത്തിൽപരം ചിലവുവരുന്ന ഫിൽട്ടർപ്ലാന്റ് പ്രവർത്തി ഉടനെ തുടങ്ങുന്നതാണ്. ഇതിലേക്കാവശ്യമായ യന്ത്രസാമഗ്രികൾ എത്തിക്കഴിഞ്ഞിട്ടുമുണ്ട്.

10. ഗജരാജൻ കേശവന്റെ പൂർണ്ണകായ പ്രതിമ ഉണ്ടാക്കിവരുന്നു.

11. അഞ്ഞൂർ കീഴേടം ക്ഷേത്രപറമ്പിൽ 25 തെങ്ങിൻതൈകൾ വെച്ചുപിടിപ്പിച്ചിട്ടുണ്ട്.

## ശ്രീകോവിൽ സ്വർണ്ണംപൂശുന്ന പ്രവർത്തി

ശ്രീകോവിൽ സ്വർണ്ണംപൂശുന്ന പ്രവർത്തി നടന്നുവരുന്നു. ശ്രീകോവിലിന്റെ മേൽപ്പുര, നമസ്കാരമണ്ഡപം, മുഖമണ്ഡപം എന്നിവയുടെ സ്വർണ്ണംപൂശുന്ന പ്രവർത്തി കഴിഞ്ഞിരിക്കുന്നു. 1982 ജൂൺമാസത്തിന്നു മുൻപായി ബാക്കി പ്രവർത്തി മുഴുമിക്കുവാനുള്ള നടപടികൾ എടുത്തുവരുന്നുമുണ്ട്.

## സബ് കമ്മററികൾ

പ്രത്യേകമായി സബ് കമ്മററികൾ ഒന്നും രൂപീകരിച്ചിട്ടില്ല. എല്ലാ കാര്യങ്ങളും മാനേജിംഗ് കമ്മററി തന്നെയാണ് നിർവഹിക്കുന്നത്.

## വെരിഫിക്കേഷൻ

ഗുരുവായൂർ ദേവസ്വം ആക്ററ് അനുസരിച്ച് ദേവസ്വം വക സാധനങ്ങൾ മാനേജിംഗ് കമ്മററി അംഗങ്ങൾ (ഇട്ടപ്പൂട്ടറയിലെ സ്വർണ്ണസാധനങ്ങൾ) പരിശോധിച്ചു റിപ്പോർട്ട് ഗവൺമെന്റിലേക്ക് സമർപ്പിച്ചിട്ടുണ്ട്.

## വരവും—ചിലവും

വിവിധഹെഡ്ഡുകളിലായി ഒട്ടാകെ വരവ് കണക്കാക്കുമ്പോൾ 1980 നേക്കാൾ കൂടുതലായിട്ടാണ് കാണുന്നത്. 1980-ൽ 1,89,22,013 ക. 29 പ. ആണ്. 1981-ലെ വരവിന്റെ പൂർണ്ണവിവരം ചുവടെ ചേർത്തിട്ടുണ്ട്.

## വരവുവിവരം

| ക്രമ | വിവരം | 1980 | 1981 |
|---|---|---|---|
| 1 | ക്ഷേത്രത്തിൽ നിന്നുള്ള വരവുകൾ (തുലാഭാരം-കൂറ് തുടങ്ങിയവ) | 46,00,258.51 | 52,04,137.37 |
| 2 | ഭൂമികളിൽ നിന്നുള്ള ആദായം (വർഷാന്തഗമനം-പാട്ടബാക്കി) | 1,24,591.39 | 1,38,304.69 |
| 3 | ജീവധനം വരവ് (ആനപാട്ടം തുടങ്ങിയവ) | 1,41,427.24 | 1,73,097.00 |
| 4 | കെട്ടിടങ്ങളിൽനിന്നും മറ്റും (സത്രം മുറിവാടക-പീടികമുറിവാടക) | 5,59,749.09 | 7,19,233.46 |
| 5 | ഗവൺമെന്റ് വക ഗ്രാന്റ് (നെല്ലുകുത്തുവക) | 3,983.75 | 6,107.00 |
| 6 | പലവക (പിഴകൾ തുടങ്ങിയവ) | 186.70 | 607.00 |
| 7 | നിക്ഷേപങ്ങളിൽനിന്ന് (സ്ഥിരം സൂക്ഷിപ്പ് ഗവൺമെന്റ് ബോണ്ട്) | 33,91,180.54 | 36,33,503.15 |
| 8 | മുൻകൂർ ഇറക്കിയവയിൽനിന്നും വരവ് (നെൽവില കളഭസാധനവില) | 20,60,400.95 | 27,62,867 22 |
| 9 | പ്രധാനവരവ് (ഭണ്ഡാരം) | 73,47,082.83 | 97,29,443.92 |
| 10 | ടെണ്ടർ ഡെപ്പോസിററ് അഡ്വാൻസുകൾ തുടങ്ങിയവ | 6,93,152.29 | 10,94,531.36 |
| | ആകെ | 1,89,22,013 29 | 2,34,61,833.15 |

ഈ വർഷത്തെ വർഷാദായത്തിൽനിന്നും 83,63,141.47 ക. സ്ഥിരം സൂക്ഷിപ്പിൽ നിക്ഷേപിച്ചിട്ടുണ്ട്.

1981-ൽ 2,48,96,513.84 ക. ചിലവ് ചെയ്തിട്ടുണ്ട്. ഇത് 1980-ൽ 1,86,49,421.31 ക. ആയിരുന്നു. 1981-ൽ പലതരം ഇനങ്ങളിലായി ചിലവുവന്ന സംഖ്യകളുടെ വിവരം ചുവടെ ചേർത്തിട്ടുണ്ട്.

## ചിലവു വിവരം

| | വിവരം | 1980 | 1981 |
|---|---|---|---|
| 1 | ജീവനക്കാരുടെ ശമ്പളം, ക്ഷാമബത്ത തുടങ്ങിയവ | 20,90,238.21 | 23,85,483.01 |
| 2 | മററുവക-തപാൽ ചിലവ്, സ്റേറഷനറി തുടങ്ങിയവ | 3,08,036.02 | 6,70,486.77 |
| 3 | ക്ഷേത്ര ചിലവുകൾ-നിത്യതപൂജ, ഉൽസവം, ഏകാദശി തുടങ്ങിയവ-നെൽവില, കളഭസാധനവില തുടങ്ങിയവ | 15,01,523.83 | 18,38,115.92 |
| 4 | ഭൂമികരം നികുതി വകയിൽ | 8,777.63 | 20,494.53 |
| 5 | ദേവസ്വം റോഡുകൾ കെട്ടിടങ്ങൾ റിപ്പയറുകൾ | 2,82,471.35 | 6,76,446.72 |
| 6 | ടൗൺഷിപ്പ് നികുതികൾ | 30,215,.20 | 55,184.71 |
| 7 | കൃഷ്ണനാട്ടംകളി ജീവധനം തുടങ്ങിയവ | 8,43,409.62 | 12,29,288.29 |
| | (കൃഷ്ണനാട്ടം മാത്രം) | 3,05,289.91 | 3,16,169 15 |
| 8 | കോർട്ടു വക ചിലവുകൾ | 1[illegible],651.85 | 6,421.00 |
| 9 | ഹിന്ദുമത ധർമ്മസ്ഥാപന സംഭാവന (ആഡിററ്) | 9,[illegible]9,164.75 | 4,08,357.23 |
| 10 | പുതിയ മരാമത്തുകൾ നിക്ഷേപങ്ങൾ കൂടി | 1,17,92,004.44 | 1,56,37,548.69 |
| 11 | മുൻകൂർ കൊടുത്ത സംഖ്യ ടെണ്ടർ നിരതദ്രവ്യംകൂടി | 8,62,728.41 | 19,6[illegible]686.97 |
| | ആകെ | 1,86,49,421.31 | 2,48,96,513.84 |

1981-ൽ മരാമത്തുകൾക്കും, പുതിയ നിക്ഷേപങ്ങൾക്കുമായി ചിലവുചെയ്ത വിവരം ചുവടെ ചേർത്തിട്ടുണ്ട്

| | | | |
|---|---|---|---|
| 10 | (1) | കെട്ടിടങ്ങൾ ഭൂമികൾ വാങ്ങിയതിന് | 3,52,391.89 |
| 10 | (2) | പുതിയകെട്ടിട നിർമ്മാണങ്ങൾക്ക് | 55,52,001.34 |
| 10 | (3) | പാത്രങ്ങൾ വാങ്ങിയതിന് | ഇല്ല |
| 10 | (4) | സത്രം സൂക്ഷിപ്പ് ചിലവുകൾ | 2,20,993.76 |
| 10 | (5) | ഇലക്ട്രിക്കൽ പുതിയ ലൈററുകൾ | 16,568.93 |
| 10 | (6) | അന്യർക്ക് കടംകൊടുത്തത് | 7,23,446.00 |
| 10 | (7) | പുതിയ ഫർണിച്ചർ വാങ്ങിയതിന് | ഇല്ല |
| 10 | (8) | (എ) നിക്ഷേപം എൻഡോമെൻറ് | 4,09,005.30 |
| 10 | (8) | (ബി) ദേവസ്വംവക നിക്ഷേപങ്ങൾ | 83,63,141.47 |

## ഉൽസവങ്ങൾ

ക്ഷേത്രത്തിലെ വിശേഷപ്പെട്ട സമയങ്ങൾ: മണ്ഡലം (വൃശ്ചികം—ധനു); വൈശാഖം (മേടം—ഇടവം)— ഈകാലത്തെ വരവുകൾ പ്രത്യേകിച്ചും വഴിപാടുകൾ, ഭണ്ഡാരം വരവ് തുടങ്ങിയവ ജാസ്തിയായിരുന്നു. ഈ ക്ഷേത്രത്തിനോടനുബന്ധിച്ച് കീഴേടം ക്ഷേത്രങ്ങളിലെ—മാങ്ങാഞ്ചിറ ക്ഷേത്രത്തിലെ അഷ്ടമിരോഹിണി; ചൊവ്വല്ലൂർ അയ്യപ്പൻകാവിലെ കരവേല തലക്കോട്ടുകര, വെർമാനൂർ എന്നീ ക്ഷേത്രങ്ങളിലെ ശിവരാത്രി തുടങ്ങിയവ—ഉൽസവങ്ങൾ ഭംഗിയായി ആഘോഷിക്കുകയുണ്ടായി. ഗുരുവായൂർ ക്ഷേത്രത്തിലെ അഷ്ടമിരോഹിണി ഉൽസവവും ഭംഗിയായി നടത്തുകയുണ്ടായി. ഓണക്കാലത്ത്—ഓണം ഉത്രാടം ദിവസം ക്ഷേത്രത്തിൽ ഭഗവാന് കാഴ്ചക്കുലയായി വന്നതായ നേന്ത്രപ്പഴത്തിൽ ക്ഷേത്രത്തിലെ അടിയന്തരാതികൾക്കുള്ളത് കാഴ്ച ബാക്കി ദേവസ്വം വക ആനകൾക്ക് ഉത്രാടം തിരുവോണം എന്നീ ദിവസങ്ങളിലായി നൽകുകയുണ്ടായി. മണ്ഡലകാലത്തെ പ്രധാന ദിവസമായ "ഗുരുവായൂർ ഏകാദശി" ഉൽസവത്തിന് രാജ്യത്തെ നാനാഭാഗത്തുനിന്നുമുള്ള ഭക്തജന പ്രവാഹം വളരെയേറെ ഉണ്ടായിരുന്നു. കൂടാതെ ഏകാദശിയോടനുബന്ധിച്ച് നടത്തിവരുന്ന "ചെമ്പൈസംഗീതോൽസവം" 4 ദിവസവും കൂടി 800-ൽപരം കലാകാരന്മാർ പങ്കെടുത്തിരുന്നു. ആകാശവാണിയുടെ തൃശ്ശൂർ നിലയം ഈ നാലുദിവസവും പ്രധാനപ്പെട്ട പരിപാടികൾ റിലേ ചെയ്യുകയുണ്ടായി. ഏകാദശിയോടനുബന്ധിച്ച് 25-ൽ അധികം ചുററുവിളക്കുകൾ വഴിപാടായി നടത്തുകയും; ഇതിൽ ചില ഭക്തന്മാർ വിളക്കിനോടനുബന്ധിച്ച് വിശേഷാൽ കലാപരിപാടികൾ ക്ഷേത്രത്തിനുപുറത്തുവെച്ച് പ്രത്യേകം സജ്ജമാക്കിയ വേദിയിൽ അവതരിപ്പിക്കുകയുണ്ടായി.

ക്ഷേത്രത്തിലെ ഉത്സവം പതിവുപോലെ വിശേഷാൽ പരിപാടികളോടെ സമംഗളം നടക്കുകയുണ്ടായി. കഴിഞ്ഞവർഷത്തെപ്പോലെ ഈവർഷവും ഉത്സവദിവസങ്ങളിൽ എല്ലാ ഭക്തജനങ്ങൾക്കും ഭഗവത്പ്രസാദമെന്ന നിലയിൽ "ഭക്ഷണം" നൽകുകയുണ്ടായി. നിരവധി ഭക്തജനങ്ങൾ ഈ പ്രസാദം കഴിക്കുകയുണ്ടായി. പതിവു പ്രകാരം ക്ഷേത്രത്തിനും പുറത്തും വൈദ്യുതദീപാലങ്കാരം ഏർപ്പെടുത്തിയിരുന്നു. രാവിലെ പ്രഭാഷണങ്ങളും, ഉച്ചയ്ക്കും രാത്രിയും കലാപരിപാടികളും നടത്തുകയുണ്ടായി. ജാതിമതഭേദമെന്യേ ഇവിടത്തെ നിരവധി സംഘടനകളും, കച്ചവടക്കാരും അവരവരുടെ സ്ഥാപനങ്ങളുടെ മുൻവശവും, വീഥികളും ഭംഗിയായി അലങ്കാരം ചെയ്തിരുന്നു. ഉത്സവദിവസങ്ങളിൽ പ്രത്യേകിച്ച് ഉത്സവബലി, പള്ളിവേട്ട, ആറാട്ട് എന്നി ദിവസങ്ങളിൽ നിരവധി ഭക്തൻമാർ ഇവിടെ എത്തിചേർന്ന് ഭഗവദ്ദർശനം നടത്തുകയുണ്ടായിട്ടുണ്ട്.

## ആഡിററ്

മുൻകാലങ്ങളെപ്പോലെ ലോക്കൽ ഫണ്ട് എക്സാമിനർ തന്നെയാണ് ആഡിററ് നടത്തിവരുന്നത്. ആവശ്യമായ ഉദ്യോഗസ്ഥൻമാരുടെ കുറവുമൂലം വളരെയേറെ ആഡിററ് ബാക്കിയാവുകയും, ആയത് കഴിയുന്നതും വേഗം തീർക്കുവാനായി പ്രത്യേകം ഉദ്യോഗസ്ഥൻമാരെ നിയോഗിക്കുവാനായി മാനേജിംഗ് കമ്മററിയുടെ ആവശ്യം പരിഗണിച്ച് ഒരു ഡെപ്യൂട്ടി എക്സാമിനറുടെ തസ്തികയും, പോരാതെ വരുന്ന ഉദ്യോഗസ്ഥൻമാരെയും ഗവൺമെൻറ് അനുവദിക്കുകയും, അവർ "ഗുരുവായൂർ ദേവസ്വം ആഡിററ് വിഭാഗം" എന്ന പേരിൽ പ്രവർത്തനം ആരംഭിക്കുകയുമുണ്ടായി. ഈ വിഭാഗം പ്രവർത്തനം ആരംഭിച്ചതോടെ പഴയപഴയകാലത്തെ ആഡിററുകൾ തീർന്നുവരുന്നുണ്ട്. മാത്രമല്ല, ക്ഷേത്രം-സത്രം തുടങ്ങിയ സ്ഥാപനങ്ങളുടെ ദൈനംദിന വരവു ചിലവുകൾ കഴിയുന്നതും അപ്പപ്പോൾ ആഡിററ് ചെയ്തുവരുന്നുമുണ്ട്.

## വിദ്യാഭ്യാസ സ്ഥാപനങ്ങൾ

(1) ശ്രീകൃഷ്ണ ഹൈസ്ക്കൂൾ : ഈ സ്ഥാപനം ദേവസ്വം നേരിട്ടുതന്നെ നടത്തിവരുന്നു. വിദ്യാർത്ഥികൾക്കാവശ്യമായ എല്ലാ സൗകര്യങ്ങളും അതാതുസമയം ചെയ്തുകൊടുക്കുന്നുമുണ്ട്.

(2) ശ്രീകൃഷ്ണ കോളേജ് : ഈ സ്ഥാപനം ഇപ്പോൾ ദേവസ്വം നേരിട്ട് നടത്തിവരുന്നു. വിദ്യാർത്ഥികളുടെ എണ്ണം വർദ്ധിച്ച കാരണം പ്രീഡിഗ്രി ക്ലാസ്സുകൾ ഷിഫ്ററ് പ്രകാരമാണ് നടത്തിവരുന്നത്. വളരെ കാലമായി വിദ്യാർത്ഥികൾ കുടിനീരിന്നുവേണ്ടി ബുദ്ധിമുട്ടിയിരുന്നു. ആയത് അടുത്ത അവസരത്തിൽ കുഴിച്ച കുഴൽകിണററിന്റെ സഹായത്തോടെ പരിഹരിക്കപ്പെടുകയും ചെയ്തു.

(3) നഴ്സറി സ്ക്കൂൾ : ഈ അദ്ധ്യയനവർഷത്തിൽ ദേവസ്വം ഒരു നഴ്സറി സ്ക്കൂൾ തുറക്കുകയുണ്ടായി. ലോവർ കിൻറർ ഗാർഡൻ ക്ലാസ് മാത്രമാണ് ഇപ്പോൾ നടത്തിവരുന്നത്. ദ്ദേശം 40 കുട്ടികൾ ഇതിൽ പഠിച്ചു വരുന്നു. കുട്ടികൾക്ക് സംസ്കൃതം കൂടി പഠിപ്പിക്കുന്നുണ്ട്. ഒരു ആയയും, രണ്ട് അദ്ധ്യാപകരും സേവനം അനുഷ്ഠിച്ചുവരുന്നു. ഇത് 8-10-1981 മുതൽ പ്രവർത്തനം ആരംഭിച്ചു.

## മ്യൂസിയം

ഭക്തജനങ്ങളുടെ കാഴ്ചക്കായി ക്ഷേത്രത്തിൽ വഴിപാടായി വരുന്ന അപൂർവ വസ്തുക്കളും മററും ശേഖരിച്ച് സത്രം ബംഗ്ലാവിൽ ഒരു മ്യൂസിയം തുറന്നു പ്രവർത്തിക്കുന്നുണ്ട്. നിരവധി ഭക്തജനങ്ങൾ ഇത് സന്ദർശിച്ചുവരുന്നുമുണ്ട്.

## മതഗ്രന്ഥശാല

ദേവസ്വം മതഗ്രന്ഥശാലയോടനുബന്ധിച്ച് ഒരു വായനശാലയും നടത്തിവരുന്നുണ്ട്. ഒരുവിധം എല്ലാ പത്രങ്ങളും മാസികകളും വാരികകളും ഇവിടെ ലഭ്യമാണ്. നിരവധിപേർ ഇത് ഉപയോഗിച്ചുവരുന്നു. സുമാർ 9000-ലധികം പുസ്തകങ്ങൾ ഇവിടെയുണ്ട്. സുമാർ 10,000-ൽ പരം പേർ ഒരു വർഷത്തിൽ മതഗ്രന്ഥശാലയും വായനശാലയും ഉപയോഗിച്ചുവരുന്നുണ്ട്.

മതഗ്രന്ഥശാലയുടെ സുഗമമായ പ്രവർത്തനത്തിനായി ഒരു ഉപദേശക സമിതിയെ നിയമിച്ചിട്ടുമുണ്ട്.

## ജീവധനം (ആന-പശു)

ഈ വർഷാവസാനത്തോടെ മൊത്തം 38 ആനകളാണ് ഉള്ളത്. ഈ വർഷത്തിൽ 2 ആനക്കുട്ടികൾ നടയിരുത്തുകയുണ്ടായി. എന്നാൽ പെട്ടെന്നുണ്ടായ അസുഖത്തെതുടർന്ന് ദേവസ്വത്തിലെ മികച്ച ഗജവീരൻമാരിൽ ഒന്നായ "നാരായണൻ" എന്ന ആനയും കുറെക്കാലമായി ചികിത്സയിൽ കഴിഞ്ഞിരുന്ന ജൂനിയർ ലക്ഷ്മിയും റിപ്പോർട്ട് വർഷത്തിൽ ചെരിയുകയുണ്ടായി.

ദേവസ്വം വാങ്ങിയവയും വഴിപാട് വന്നവയുമായ നൊംതരം പശുക്കളുടെ പാൽ ദിവസവും ഭഗവാന് പാലഭിഷേകത്തിനും പാൽപായസത്തിനും ഉപയോഗിച്ചുവരുന്നു.

ദേവസ്വം വക ആനകളെയും, പശുക്കളെയും നോക്കിസംരക്ഷിക്കുന്നതിനായി അടുത്തയവസരത്തിൽ ഒരു വെററിനറി ഡോക്ടരുടെ സേവനം ഗവൺമെൻറിൽനിന്നും ഡെപ്യൂട്ടേഷൻ വ്യവസ്ഥയിൽ കിട്ടിയിട്ടുണ്ട്. കൂടാതെ തൃശ്ശൂർ വെററിനറി കോളേജിലെ പ്രൊഫസർമാരുടെ സേവനവും ലഭ്യമാണ്.

## കൃഷ്ണനാട്ടം

ഈ വർഷത്തിൽ മൊത്തം 205 കളികളാണ് നടത്തിയിട്ടുള്ളത്. ഈ ഇനത്തിൽ മൊത്തം 1,71,015 ക. വരവുണ്ട്. ഇതിൽ ദേവസ്വം കുറ് 1,39,161 ക. 50 പ. കിട്ടിയിട്ടുണ്ട്. കൃഷ്ണനാട്ടം കല അഭ്യസിക്കുവാനായി പ്രത്യേക കെട്ടിടം (കളരി) പണിതീർത്ത് പ്രവർത്തനം ആരംഭിച്ചുതുടങ്ങികഴിഞ്ഞിട്ടുമുണ്ട്. കൃഷ്ണനാട്ടം ജീവനക്കാർക്കും സ്റ്റ്രപ്പണിനും പുതിയ ക്വാർട്ടേഴ്സുകൾ പണിതുവരുന്നുമുണ്ട്.

## വാദ്യകലാവിദ്യാലയം

ക്ഷേത്രവാദ്യകലകൾ പഠിപ്പിച്ചുവരുന്ന വാദ്യകലാവിദ്യാലയം പുന്നത്തൂർ കോട്ടയിൽ പ്രവർത്തിച്ചുവരുന്നു.

വാദ്യകലാവിദ്യാലയത്തിൽ ഇപ്പോൾ ചെണ്ട, കൊമ്പ്, കുഴൽ എന്നീ വാദ്യങ്ങൾ മാത്രമാണ് പഠിപ്പിച്ചുവരുന്നത്. പഞ്ചവാദ്യത്തിനായി വേണ്ടിവരുന്ന തിമില, മദ്ദളം, ഇലത്താളം തുടങ്ങിയ വാദ്യങ്ങളും പരിശീലിപ്പിക്കാനുള്ള സംവിധാനം ഉണ്ടാക്കുവാൻ പ്രവർത്തിച്ചുവരുന്നുമുണ്ട്.

## പബ്ലിക് റിലേഷൻ ആഫീസ്—ഇൻഫർമേഷൻ സെൻറർ—പബ്ലിക്കേഷൻ വിഭാഗം

ഈ വിഭാഗം സ്വന്തം കെട്ടിടത്തിൽ പ്രവർത്തിച്ചുവരുന്നു.

ദേവസ്വം പ്രസിദ്ധീകരണങ്ങൾ കൂടാതെ മററു ആദ്ധ്യാത്മിക പുസ്തകങ്ങളും, ഗുരുവായൂരപ്പന്റെ ഫോട്ടോകളും മററും വിൽപ്പന നടത്തിവരുന്നു.

## ദേവസ്വം ആശുപത്രി

ദേവസ്വം ആശുപത്രിയിൽ വളരെപേരെ കിടത്തി ചികിൽസിച്ചുവരുന്നു. ദിവസവും വളരെയേറെ രോഗികൾ ഇവിടെവന്ന് ഡോക്ടറെകണ്ട് മരുന്നുകൾ സൗജന്യമായി വാങ്ങിപോകുന്നു. ആധുനികസജ്ജീകരണങ്ങളോടുകൂടി ഒരു ആശുപത്രി പണിയുവാൻ വേണ്ടതായ എല്ലാ പ്രവർത്തികളും നടന്നുകൊണ്ടിരിക്കുകയുമാണ്.

## ഉപസംഹാരം

ദക്ഷിണേന്ത്യയിലെ പ്രശസ്തിയാർജ്ജിച്ച മുഖ്യക്ഷേത്രങ്ങളിൽ 2-ാം സ്ഥാനത്ത് നിൽക്കുന്ന ശ്രീ ഗുരുവായൂർ ക്ഷേത്രത്തിൽ ദർശനാർത്ഥികളുടെ വരവ് ദിനംദിനം വർദ്ധിച്ചുവരികയാണ്. ഈ ഭക്തകോടികളുടെ എല്ലാവിധ സൗകര്യങ്ങളും കണക്കിലെടുത്ത് അവർക്ക് വേണ്ടതായ എല്ലാ സഹായങ്ങളും ചെയ്തുകൊടുക്കുന്ന സംവിധാനം വിപുലീകരിക്കുവാൻ കമ്മററി വളരെയേറെ ആഗ്രഹിക്കുന്നു. അതിനുവേണ്ടതായ എല്ലാ പരിശ്രമങ്ങളും നടത്തികൊണ്ടിരിക്കുകയും ചെയ്തുവരുന്നുണ്ട്. മേൽപ്രവർത്തനങ്ങൾ തടസംവിനാ നടപ്പിൽ വരുത്തുവാൻ ശ്രീഗുരുവായൂരപ്പൻ അനുഗ്രഹിക്കുമാറാകട്ടെ.

(ഒപ്പ്)
അഡ്മിനിസ്ട്രേറ്റർ.

NOTIFICATION

1. The annual subscription to the Kerala State Government Gazette falls due on the 1st January or 1st July of every year and should be paid in advance on or before 10th of December or 10th of June every year so as to supply the Gazette from 1st January or 1st July as the case may be.

2. Subscription will not be accepted for an uneven calendar full year or half year or for a shorter period less than half year.

3. Subscription for full Gazette, Part I, Part IA, Part IB, Part II, Part IV and departmental sheets in Part III can be paid half-yearly and annually.

4. Payments of subscription may be made either by cash or postal money order or original Treasury chalan. Postage stamps will not be accepted. Cheques and Demand Drafts also will not be accepted.

5. Money order without full instructions relating to the period of subscription or the name of the Part of the departmental sheets for which subscription is paid, will not be normally accepted and even if accepted the supply of the Gazette will commence only on the receipt of the relevant details.

6. Late subscriptions also will be accepted. In such cases back issues of the Gazette will not be supplied. Subscription can be paid at any time of the year but will be credited to account only for the year beginning from 1st January or 1st July or half year beginning from 1st January or 1st July. When subscription is sent late the subscribers should specify the period for which the subscription is intended.

7. Complaints regarding non-receipt of copies of the Gazette or any Part of the Gazette should be preferred to the Superintendent with the reference number printed on the address label of the respective subscribers within two weeks from the date of publication of the Gazette. Complaints received thereafter will not be considered.

8. The address in which copies of the Gazette have to be sent should be written clearly in block letters. The name of the Post Office of delivery, the Pin Code Number of the Post Office of delivery, if any, and also the name of the District in which the Post Office is situate should be included in the address in order to ensure prompt supply of Gazette to subscribers.

9. Grant in-aid Libraries of Kerala State as per list furnished by the Secretary, Kerala Grandhasala Sanghom are eligible to get full Gazette at the concessional rate noted below and while paying the subscription at the concessional rate register number of the Library with full address has to be furnished.

10. Subscription at concessional rate will not be accepted for a period of less than one year. No concession will be allowed when such institutions subscribe for any one Part or sheet of the Gazette.

11. The Head of Account under which Gazette subscription is to be remitted in the treasury is '058 Stationery and Printing (b) Sale of Gazette, etc.,' and the chalan in original forwarded to the Superintendent of Government Presses for arranging supply of the Gazette.

**Revised Rates for Government Gazette from 1-1-1976**

| *Sl. No.* | *Description* | | *Revised Rate* |
|---|---|---|---|
| | | | Rs. |
| 1 | Full Gazette for one year | .. | 200.00 |
| 2 | Full Gazette for concessional rate | .. | 100.00 |
| 3 | Part I for one year | .. | 100.00 |
| 4 | Part I A for one year | .. | 50.00 |
| 5 | Part I B (P. S. C. Notification) | .. | 60.00 |
| 6 | Part II for one year | .. | 80.00 |
| 7 | Each departmental sheet under Part III for one year | .. | 80.00 |
| 8 | Part IV for one year | .. | 80.00 |
| 9 | Full Gazette for six months | .. | 120.00 |
| 10 | Part I for six months | .. | 50.00 |
| 11 | Part I A for six months | .. | 40.00 |
| 12 | Part I B for six months | .. | 40.00 |
| 13 | Part II for six months | .. | 50.00 |
| 14 | Each departmental sheet under Part III for six months | .. | 50.00 |
| 15 | Part IV for six months | .. | 50.00 |
| 16 | Single issue | .. | 6.00 |

## Revised Rates of Advertisement Charges from 1-1-1976

| Sl. No. | Description | Revised Rate |
|---|---|---|
| | | Rs. |
| 1 | Application for licence under Companies Act | 200.00 |
| 2 | Insolvency by Courts or Advocates | 200.00 |
| 3 | Matter relating to liquidation of Companies, Banks, etc. | 240.00 |
| 4 | Notice regarding D. R. P. | 140.00 |
| 5 | Guardian Ward Petition | 200.00 |
| 6 | Release of Security under Chitty Act | 80.00 |
| 7 | Notice—Loss of Policy, etc. | 70.00 |
| 8 | Cancellation of power of attorney | 70.00 |
| 9 | Notice regarding Wills | 100.00 |
| 10 | Notice—Opening Market | 70.00 |
| 11 | Notice—Enrolment of Advocates | 50.00 |
| 12 | Change of Name/Signature or both | 70.00 |
| 13 | Change of Religion | 50.00 |
| 14 | Change of Signature /Name or both. If with blocks (Blocks to be supplied) | 100.00 |
| 15 | Succession Certificates by Courts or Advocates (Notification covering up to 30 lines) | 100.00 |
| | Every additional line | 2.00 |
| 16 | First insertion per line of 20 ems in 10 pt. or 12 pt. | 6.00 |
| 17 | Succeeding insertion | 4.00 |
| 18 | 1st insertion per line of 20 ems in 8 pt. | 6.00 |
| 19 | Succeeding insertion per line of 20 ems in 8 pt. | 4.50 |
| 20 | 1st insertion per line of 26 ems in 10 pt. or 12 pt. | 8.00 |
| 21 | Succeeding insertion | 6.00 |
| 22 | 1st insertion per line of 26 ems in 8 pt. | 8.00 |
| 23 | Succeeding insertion | 6.00 |
| 24 | 1st insertion per line of 42 ems in 10 pt. or 12 pt. | 12.00 |
| 25 | Succeeding insertion | 10.00 |
| 26 | 1st insertion per line of 42 ems in 8 pt. | 16.00 |
| 27 | Succeeding insertion | 12.00 |

### Concession Rates

| Sl. No. | Description | | Rate |
|---|---|---|---|
| 1 | Corporation, Municipalities, University, etc. | 20 ems in 10 pt. or 12 pt. | 4.00 |
| 2 | Do. | 20 ems in 8 pt. | 4.50 |
| 3 | Do. | 26 ems in 10 pt. or 12 pt. | 6.00 |
| 4 | Do. | 26 ems in 8 pt. | 8.00 |
| 5 | Do. | 42 ems in 10 pt. or 12 pt. | 10.00 |
| 6 | Do. | 42 ems in 8 pt. | 12.00 |
| 7 | Devaswom per line of 20 ems in 10 pt. or 12 pt. | | 4.00 |
| 8 | Do. | 20 ems in 8 pt. | 6.00 |
| 9 | Do. | 42 ems in 10 pt. or 12 pt. | 10.00 |
| 10 | Do. | 42 ems in 8 pt. | 12.00 |
| 11 | Do. | 26 ems in 10 pt. or 12 pt. | 4.50 |
| 12 | Do. | 26 ems in 8 pt. | 6.00 |

### Statement and Tabular Matter

1 and 2 columns as plain
3 to 5 do. 1/8 extra
3 to 7 do. 1/4 ,,
3 to 9 do. 1/3 ,,
above 9 to 12 1/2 ,,
above 12 columns cent per cent extra.

*Note*:—1. Advertisement charges may be paid to this office in person/money order or by Treasury Remittance. In the case of chalan remittance the Head of Account is "058 (c) 4" for the notification and "058(b)" for the cost of Gazette and the original chalans should be forwarded to this office.

2. Government reserve the right to revise the rates at any time without previous notice and hence the rates published herein are purely provisional. Spare copies of the notification will not be supplied to private parties. Hence those desiring to have the Gazette wherein any notification is published will have to pay in advance Rs. 6 towards the cost of one copy of the Gazette.

Office of the Superintendent of
Government Presses, Trivandrum.

V. Balakrishna Pillai,
*Deputy Superintendent*
*in charge of Superintendent.*

PRINTED AND PUBLISHED BY THE S. G. P. AT THE GOVERNMENT PRESS, TRIVANDRUM, 1982.